ഭർതൃഹരി വിരചിതം

# വൈരാഗ്യശതകം



(വ്യാഖ്യാതാ: എം. ആർ. നാരായണപിള്ള)

**ഭർതൃഹരി വിരചിതം**

# വൈരാഗ്യശതകം

വ്യാഖ്യാതാ: എം. ആർ. നാരായണപിള്ള

**E-book Published By**
**http://malayalamebooks.org/**
**May 2011**

# ഉള്ളടക്കം

# ആമുഖം

ഭർതൃഹരിയുടെ സുഭാഷിതങ്ങളിൽ ഒരെണ്ണമെങ്കിലും കേൾക്കാത്തവർ വളരെച്ചുരുക്കമാണ്. **"വിദ്യാധനം സർവ്വധനാത് പ്രധാനം"** എന്ന സുഭാഷിതശകലം ഭർതൃഹരിയുടേതാണെന്ന വാസ്തവം പലർക്കും അറിയില്ലെങ്കിലും എല്ലാ മലയാളികൾക്കും ഹൃദിസ്ഥമാണീ വരികൾ. ശൃംഗാരം, നീതി, വൈരാഗ്യം എന്നീ മൂന്നു വിഷയങ്ങളെ അധികരിച്ചാണ് ഭർതൃഹരി ശതകങ്ങൾ രചിച്ചിട്ടുള്ളത്.

**ഭർതൃഹരി:** വരരുചിയുടെയും വിക്രമാദിത്യന്റെയും സഹോദരനായിരുന്നു ഭർതൃഹരി എന്നാണ് ഐതിഹ്യങ്ങൾ വർണ്ണിക്കുന്നത്. അദ്ദേഹം കാളിദാസന്റെ സമകാലീനനായിരുന്നു എന്നും അല്ലെന്നും രണ്ടഭിപ്രായമുണ്ട്. എന്തായാലും അദ്ദേഹത്തിന്റെ കാലഘട്ടം ഏറ്റവും കുറഞ്ഞത് 1500 വർഷം മുമ്പായിരുന്നു എന്നാണ് സംസ്കൃതസാഹിത്യചരിത്രപണ്ഡിതന്മാരിൽ അധികം പേരും പ്രസ്താവിക്കുന്നത്. ശൃംഗാരശതകം, നീതിശതകം, വൈരാഗ്യശതകം എന്നിവയ്ക്കു പുറമേ "വാക്യപദീയം" എന്ന അതിബൃഹത്തായ വ്യാകരണഗ്രന്ഥം കൂടി അദ്ദേഹം രചിച്ചുവെന്നും വിശ്വസിക്കപ്പെടുന്നു.

**വൈരാഗ്യശതകം:** വൈരാഗ്യം എന്ന പദത്തിന് "രാഗം ഇല്ലായ്മ അഥവാ ആസക്തിയില്ലായ്മ" എന്നാണ് അർത്ഥം. രാഗവും ദ്വേഷവും (ഇഷ്ടാനിഷ്ടങ്ങൾ) ഒരേ നാണയത്തിന്റെ രണ്ടുവശങ്ങൾ പോലെയാണെന്നു പറയാം. അവയ്ക്ക് സ്വതന്ത്രമായ നിലനിൽപ്പില്ല. അതുകൊണ്ടുതന്നെ, രാഗത്തിൽ നിന്ന് മോചനം നേടിയവൻ അതോടെ ദ്വേഷത്തിൽ നിന്നും മുക്തനായിത്തീരും. ഇതാണ് പ്രപഞ്ചനിയമം. രാഗത്തിൽ നിന്നു മോചനം നേടാത്തിടത്തോളം കാലം ഒരുവന് ദ്വേഷത്തിൽനിന്നും മുക്തി പ്രാപിക്കാനും കഴിയില്ല. ആ സ്ഥിതിക്ക് "വൈരാഗ്യം" എന്ന പദത്തിനെക്കുറിച്ച് ഒരു പുനർവിചിന്തനം ചെയ്താൽ "രാഗദ്വേഷങ്ങളുടെ അഭാവമാണ്" വൈരാഗ്യമെന്നു നമുക്കു മനസ്സിലാക്കാൻ പ്രയാസമില്ല. “ആത്യന്തികമുക്തിക്കായി പ്രയത്നിക്കുന്ന ഒരുവന്റെ മുഖ്യശത്രുക്കളാണ് രാഗവും ദ്വേഷവും” എന്ന് യോഗേശ്വരനായ ശ്രീകൃഷ്ണൻ ഗീതയിൽ അരുളുകയും ചെയ്തിട്ടുണ്ട് (ഗീത 3–34,37). **"കസ്യ സുഖം ന കരോതി വിരാഗഃ"** (വൈരാഗ്യം

ആർക്കാണ് സുഖം നല്കാത്തത്?) എന്ന ആദി ശങ്കര വചനവും വൈരാഗ്യത്തിന്റെ മഹത്വത്തെ വിളിച്ചോതുന്നു.

ഭർതൃഹരി വൈരാഗ്യശതകം ആരംഭിക്കുന്നത് തൃഷ്ണയെ നിന്ദിച്ചു കൊണ്ടാണ്. ഈ സന്ദർഭത്തിലുള്ള ഒരു അതിപ്രശസ്തമായ ശ്ലോകം താഴെ ചേർക്കുന്നു.

**ഭോഗാ ന ഭുക്താ വയമേവ ഭുക്താഃ**
**തപോ ന തപ്തം വയമേവ തപ്താഃ**
**കാലോ ന യാതോ വയമേവ യാതാഃ**
**തൃഷ്ണാ ന ജീർണ്ണാ വയമേവ ജീർണ്ണാഃ** 7

*നാം സുഖഭോഗങ്ങളൊന്നും അനുഭവിച്ചില്ല. എന്നാൽ ഭോഗമനുഭവിക്കുവാൻ വേണ്ടിയുള്ള യത്നത്തിനിടയിൽ ദുഃഖചിന്തകൾ നമ്മെ കാർന്നു തിന്നുകയുണ്ടായി. തപസ്സൊന്നും നാം അനുഷ്ഠിച്ചില്ല. എങ്കിലും നാം തന്നെ ദുഃഖം മൂലം തപ്തന്മാരായിത്തീർന്നു. കാലം കഴിഞ്ഞുപോയില്ല എന്നാൽ നാം പോയതിനു തുല്യമായി (നമ്മുടെ ജീവിതം അവസാനിക്കാറായി). ആഗ്രഹം അശേഷവും ക്ഷയിച്ചിട്ടില്ല. എന്നാൽ നാം ക്ഷയിക്കുകയും ചെയ്തു. അതായത് ദുരാശഹതുവായി ചെയ്യണ്ട പ്രവൃത്തികൾ ഒന്നും തന്നെ ചെയ്യാതെ വെറുതെ കാലം കഴിച്ചുകൂട്ടി ജരാനരകൾ ബാധിച്ച് നാം ക്ഷയിച്ചുപോയി എന്നു സാരം.*

തൃഷ്ണ ബാധിച്ച് ജീവിതം മുഴുവൻ സുഖഭോഗങ്ങളുടെ പിന്നാലെ പരക്കം പായുന്ന മനുഷ്യൻ വിവേകം ഉദിക്കുമ്പോൾ അല്ലെങ്കിൽ ഒരു പക്ഷേ ജീവിതാന്ത്യത്തിൽ ഒരു സത്യം തിരിച്ചറിയുന്നു "**തൃഷ്ണാ ന ജീർണ്ണാ വയമേവ ജീർണ്ണാ**" എന്ന്. അതായത് നമ്മുടെ ശരീരത്തിനു ജരാനരകൾ സമ്മാനിച്ചു കടന്നുപോയ കാലം തൃഷ്ണയുടെ ശക്തിയെ അല്പം പോലും ക്ഷയമേല്പിച്ചിട്ടില്ലെന്ന്. ഈ സത്യം തിരിച്ചറിയുമ്പോഴാണ് തൃഷ്ണയുടെ പിടിയിൽ നിന്ന് മോചനം നേടി ജീവിതത്തിൽ ശാന്തിതീരം അണയുന്നതെങ്ങനെ എന്ന ചിന്ത മനസ്സിലുദിക്കുന്നത്. ഇപ്രകാരം ചിന്തിക്കുന്നവരിൽ ആർക്കാണ് ഇത് സാദ്ധ്യമാകുന്നതെന്ന് ഭർതൃഹരി താഴെ പറയുന്ന ശ്ലോകത്തിൽ വ്യക്തമാക്കുന്നു.

**ആശാ നാമ നദീ മനോരഥജലാ തൃഷ്ണാതരംഗാകുലാ**
**രാഗഗ്രാഹവതീ വിതർക്കവിഹഗാ ധൈര്യദ്രുമധ്വംസിനീ**
**മോഹാവർത്തസുദുസ്തരാതിഗഹനാ പ്രോത്തുംഗചിന്താതടീ**
**തസ്യാഃ പരഗതാ വിശുദ്ധമനസോ നന്ദന്തി യോഗീശ്വരാഃ 10**

ആശയാകുന്ന മഹാനദി മനോരാജ്യമാകുന്ന ജലത്തോടുകൂടിയും, ആഗ്രഹ മാകുന്ന തിരമാലകളാൽ നിറഞ്ഞും അനുരാഗമാകുന്ന മുതലയോടു കൂടിയും, ദുശ്ശാഠ്യങ്ങളാകുന്ന പക്ഷികളാടോകൂടിയും, ധൈര്യമാകുന്ന വൃക്ഷത്തെ ധ്വംസിക്കുതായും മോഹമാകുന്ന ചുഴിനിമിത്തം കടക്കാൻ പാടില്ലാത്തതായും അത്യന്തം ഭയങ്കരമായും, ദുരാലോചനയാകുന്ന അത്യുന്നതമായ കരകളോടുകൂടിയതായും ഇരിക്കുന്നു. ഈ മഹാനദിയുടെ മറുകരകടന്നിട്ടുള്ളവരും പരിശുദ്ധമായ മനസ്സോടു കൂടിയവരും ആയ യോഗീന്ദ്രന്മാർ സർവോൽക്കർഷേണ ജയിക്കുന്നു.

സുഖഭോഗവസ്തുക്കളോടുള്ള വിരക്തി സമ്പാദിക്കുന്നതിലൂടെ അനന്ത മായ ശാന്തി അനുഭവിക്കുവാൻ സാധിക്കുന്നതെന്തുകൊണ്ടാണെന്ന് കവി താഴെ പറയുന്ന വരികളിലൂടെ വ്യക്തമാക്കുന്നു.

**അവശ്യം യാതാരശ്ചിരതരമുഷിത്വാപി വിഷയാ**
**വിയോഗേ കോ ഭേദസ്ത്യജതി ന ജനോ യത് സ്വയമമൂൻ**
**വ്രജന്തഃ സ്വാതന്ത്ര്യാദതുലപരിതാപായ മനസഃ**
**സ്വയം ത്യക്താ ഹ്യേതേ ശമസുഖമനന്തം വിദധതി 12**

വിഷയവസ്തുക്കളും പുത്രമിത്രകളത്രാദികളും എത്രകാലം ഒരുവന്റെ കൂടെ ഇരുന്നാലും ഒടുവിൽ അവയെല്ലാം അവനെ കൈവിട്ടുപോകു മെന്നുള്ളതു തീർച്ചതന്നെ. അതിനാൽ മനുഷ്യൻ സ്വയം ഇവകളെ വിടുന്നതിലും അവ തന്നെ മനുഷ്യനെ വിട്ടുപോകുന്നതിലും എന്തു വ്യത്യാസമാണുള്ളത്? രണ്ടു തരത്തിലുള്ള വിയോഗവും തമ്മിൽ യാതൊരു ഭേദവുമില്ല. എന്നാലും മനുഷ്യൻ സ്വയം ഈവകവിഷയങ്ങളെ ഉപേക്ഷിക്കുന്നതുമില്ല. ഇവ സ്വയം വിട്ടു പോകുന്ന പക്ഷം അത് അവന്റെ മനസ്സിന് അത്യധികമായ സങ്കടമുണ്ടാകുന്നു. വിഷയങ്ങളെ അവൻ സ്വയം ഉപേക്ഷിക്കുന്ന പക്ഷം അവൻ അനന്തമായ സൗഖ്യത്തെ അനുഭവിക്കു കയും ചെയ്യുന്നു.

വൈരാഗ്യത്തിന്റെ മഹത്വം വ്യക്തമാക്കുന്ന ഈ ശ്ലോകവും ശ്രദ്ധേയമാണ്

**ഭോഗേ രോഗഭയം കുലേ ച്യുതിഭയം വിത്തേ നൃപാലാദ് ഭയം**
**മാനേ ദൈന്യഭയം ബലേ രിപുഭയം രൂപേ ജരായ ഭയം**
**ശാസ്ത്രേ വാദിഭയം ഗുണേ ഖലഭയം കായേ കൃതാന്താദ് ഭയം**
**സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം വൈരാഗ്യം ഏവാഭയം 31**

ഭൂമിയിൽ മനുഷ്യർക്കു ഭോഗത്തിൽ രോഗഭയം, കുലത്തിൽ ച്യുതിഭയം (പതനം സംഭവിക്കുമോ എന്നുള്ള ഭയം), സമ്പത്തിൽ രാജാവിനാലുള്ള ഭയം, മാനത്തിൽ (അഭിമാനത്തിൽ) ദൈന്യഭയം (മറ്റൊരുവന്റെ മുമ്പിൽ ചെറുതായിപ്പോകുമോ എന്നുള്ള ഭയം), ബലത്തിൽ ശത്രുഭയം, സൗന്ദര്യത്തിൽ ജരയിൽനിന്നുള്ള ഭയം, ശാസ്ത്രത്തിൽ വാദിക്കുന്നവനിൽനിന്നുള്ള ഭയം, ഗുണത്തിൽ (ശ്രേഷ്ഠമായ അവസ്ഥയിൽ) ദുർജ്ജനങ്ങളിൽ നിന്നുള്ള ഭയം, ശരീരത്തിൽ കാലനിൽനിന്നുള്ള ഭയം എന്നിങ്ങനെ എല്ലാ വസ്തുക്കളും ഭയാന്വിതമായിട്ടുതന്നെയിരിക്കുന്നു. പിന്നെ ഭയമില്ലാത്തതായി പ്രപഞ്ചത്തിൽ ഏതെങ്കിലുമുണ്ടെങ്കിൽ അതു വൈരാഗ്യം (യാതൊന്നിലും ആഗ്രഹമില്ലാത്തതായ അവസ്ഥ) മാത്രമാണ്. അതിനാൽ വൈരാഗ്യത്തിൽ സ്ഥിതിചെയ്യുന്നപക്ഷം യാതൊന്നിനേയും ഭയപ്പെടേണ്ടതില്ലെന്നു സാരം.

"യതിനൃപതി സംവാദം" എന്ന അദ്ധ്യായത്തിൽ പൂർണ്ണമായി വൈരാഗ്യം സിദ്ധിച്ച ഒരു യോഗി അനുഭവിക്കുന്ന പരിപൂർണ്ണ സ്വാതന്ത്ര്യം വർണ്ണിച്ചിരിക്കുന്നതിപ്രകാരമാണ്

**അശീമഹി വയം ഭിക്ഷാമാശാവാസോ വസീമഹി**
**ശയീമഹി മഹീപൃഷ്ഠേ കുർവ്വിമഹി കിമീശ്വരൈഃ 55**

ഭിക്ഷാടനത്താൽ സിദ്ധിച്ച ചോറിനെ ഭക്ഷിക്കുകയും ദിക്കുകളാകുന്ന വസ്ത്രത്തെ ധരിക്കുകയും, ഭൂതലത്തിൽ കിടക്കുകയും ചെയ്യുന്ന ഞങ്ങൾക്ക് പ്രഭുക്കന്മാരെക്കൊണ്ട് എന്തു കാര്യമാണുള്ളത്? വിരക്തനും, ഭിക്ഷുവുമായി ജീവിക്കുന്ന യതിക്ക് രാജാവിനെയും, ധനികന്മാരെയും കൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നു സാരം.

എല്ലാം കൊണ്ടും വിവേകിയല്ലാത്ത ഒരുവനെ സംബന്ധിച്ചിടത്തോളം ഇഹലോകജീവിതം ദുഃഖഭൂയിഷ്ഠമാണെന്നും, അതിൽനിന്നും മുക്തനാകുന്നതിനുള്ള രാജപാത വിവേകം സമ്പാദിച്ച് വിരക്തനായിത്തീരുകയാണെന്നും "വൈരാഗ്യശതകം" നമ്മെ ഓർമ്മിപ്പിക്കുന്നു. വിവേകവൈരാഗ്യങ്ങൾ സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് നിത്യപാരായണത്തിനും, നിരന്തരസ്മരണത്തിനും ഏറ്റവും അനുയോജ്യമായ ഒരു കൃതിയാണ് "വൈരാഗ്യശതകം".

**ഭർതൃഹരി വൈരാഗ്യശതകം ഇ-ബുക്ക്:** പ്രാചീനവും ജനപ്രിയവുമായ എല്ലാ ഗ്രന്ഥങ്ങളെയും പോലെ ഭർതൃഹരിയുടെ ശതകങ്ങൾക്ക് ഇന്ന് ലഭ്യമായിരിക്കുന്ന പാഠഭേദങ്ങൾ നിരവധിയാണ്. അതിൽ 1914-ൽ മുംബയിലെ നിർണ്ണയസാഗർ പ്രസ്സിൽ നിന്നു പ്രസിദ്ധീകരിച്ച ഭർതൃഹരി ശതകത്രയം എന്ന പതിപ്പിൽ കാണുന്ന അതേ ക്രമത്തിലാണ് ഈ ഇബുക്കിൽ ശ്ലോകങ്ങൾ നല്കിയിരിക്കുന്നത്. 1925-ൽ പ്രസിദ്ധീകരിക്ക പ്പെട്ട ശ്രീ. എം. ആർ. നാരായണപ്പിള്ളയുടെ പരിഭാഷയാണ് ഈ ഇ-ബുക്കിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. കാലാനുസൃതമായി അതിലെ ഭാഷയിൽ അവിടവിടെ ചില മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്.

**കടപ്പാട്:** ഭർതൃഹരിയുടെ സുഭാഷിതങ്ങൾ മൂന്നും ടൈപ്പുചെയ്ത് ഈ ബ്ലോഗിൽ പ്രസിദ്ധീകരിക്കുവാനായി അയച്ചു തന്നത് എന്റെ സുഹൃത്തും ഈ ബ്ലോഗിലെ സന്ദർശകർക്കെല്ലാം പരിചിതനുമായ ശ്രീ. പി. എസ്സ്. രാമചന്ദ്രൻ (രാമു) ആണ്. (നീതിശതകം നേരത്തെ തന്നെ ഇ-ബുക്കായി ഈ ബ്ലോഗിൽ പ്രസിദ്ധീകരിച്ചിരുന്നു). രാമു ഇതിനകം മലയാളികൾക്ക് നാരായണീയം, ദേവിമാഹാത്മ്യം, ശിവാനന്ദലഹരി മുതലായ നിരവധി ആധ്യാത്മികകൃതികളുടെ ഇബുക്കുകൾ സമ്മാനിച്ചിട്ടുണ്ട്. ഭർതൃഹരി ശതകങ്ങൾ ഡിജിറ്റൈസ് ചെയ്തതിന് രാമുവിനോട് നാമെല്ലാം എന്നെന്നും കടപ്പെട്ടിരിക്കും.

# ഭർതൃഹരിയുടെ പുരാവൃത്തം

പുരാതനകാലത്ത് മഹാന്മാരിൽവച്ച് അഗ്രഗണ്യനും, വിദ്യാഭ്യാസം കൊണ്ട് സുപ്രസിദ്ധനും സദ്വൃത്തികൾക്ക് ഉത്തമോദാഹരണവും ആയി പ്രശോഭിച്ചിരുന്നയാളുമായ ഗോവിന്ദസ്വാമി എന്നു പേരോടുകൂടിയ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. വിദ്വത്തത്തിലാണെങ്കിൽ അദ്ദേഹം ഇനി പഠിക്കേണ്ടതായ ഗ്രന്ഥങ്ങൾ ഒന്നും തന്നെയില്ല. അദ്ദേഹം വിവിധ വിഷയ ങ്ങളിലും അറിയപ്പെട്ട കാലം മുതൽ അതുവരെ ഉണ്ടായിട്ടുള്ള എല്ലാവക ഗ്രന്ഥങ്ങളും വായിച്ചു ഹൃദിസ്ഥിതമാക്കിക്കഴിഞ്ഞിരുന്നു. എന്നാൽ പഠിത്ത ത്തിലുള്ള ആസക്തി വർദ്ധിച്ചുവന്നതോടുകൂടി അദ്ദേഹത്തിനു വീണ്ടും വീണ്ടും പഠിക്കണമെന്ന് ആശയും ഉണ്ടായിക്കൊണ്ടിരുന്നു. പഠിത്തത്തിലേ യ്ക്കു വേണ്ടി അദ്ദേഹം ബ്രഹ്മചര്യവൃതത്തെ ശരിക്കനുഷ്ഠിച്ചുവന്നു. ഓരോ വിദ്യകൾ അഭ്യസിക്കുവാൻ ഓരോ ഗുരുനാഥന്മാരുടെ സമീപത്തുചെന്നാൽ അവർക്കറിയാവുന്നിടത്തോളമുള്ള എല്ലാ വിദ്യകളും വശമാക്കിയശേഷമ ല്ലാതെ ഗോവിന്ദസ്വാമി അവിടെനിന്നും പിരിഞ്ഞുപോകുന്ന പതിവുണ്ടായി രുന്നില്ല. ഇങ്ങനെ അദ്ദേഹം ഓരോരോ ഗുരുനാഥന്മാരേയും അന്വേഷിച്ചു പിടിച്ചു പഠിച്ച്, ഒടുവിൽ അന്വേഷണത്തിൽ ഗുരുക്കന്മാരാരും ബാക്കിയി ല്ലെന്നായി. എന്നാൽ ഇത്രയുംകൊണ്ട് അദ്ദേഹത്തിന്റെ വിചാരം തന്റെ വിദ്യ പൂർത്തിയായിട്ടില്ലെന്നായിരുന്നു. അതുകൊണ്ടുതന്നെ മുഴുവൻ വിദ്യ യും അഭ്യസിപ്പിക്കുന്നതിലേക്കു പര്യാപ്തനായ ഒരു ഗുരു ആരാണെന്ന് അദ്ദേഹം ആലോചിച്ചുതുടങ്ങി. ദീർഘകാലം ആലോചിച്ചിട്ടും ഫലമുണ്ടാ കായ്കയാൽ ഒടുവിൽ ഗുരുവിനെ അന്വേഷിച്ചു കൊണ്ടു സഞ്ചാരം തുടങ്ങി.

തദുദ്ദേശലബ്ധിക്കായി ഗോവിന്ദസ്വാമി പലേ ദിക്കുകളിലും സഞ്ചരി ച്ചു. ഇങ്ങനെയിരിക്കെ അദ്ദേഹം ഒരിക്കൽ ഒരു കാട്ടിൽക്കൂടി യാത്രപൊയ് ക്കൊണ്ടിരുന്നു. ആ വഴി ഏതാനും മൈൽ അകലം ചെന്നപ്പോൾ ഒരു അരയാലിൻ ചുവട്ടിൽ ഒരു ബ്രഹ്മരാക്ഷസൻ ഇരിക്കുന്നതിനെ ഗോവിന്ദ സ്വാമി കണ്ടു. മനുഷ്യസഞ്ചാരമേ ഇല്ലാത്ത ആ ഘോരവനത്തിൽ ഇങ്ങനെ ഒരു ആളിനെ കണ്ടുകിട്ടിയപ്പോൾ ഗോവിന്ദസ്വാമി വളരെ സന്തോഷ ത്തോടുകൂടി അദ്ദേഹത്തിന്റെ സമീപത്തു ചെന്നുചേർന്നു. അവർ ഇരുവരും തമ്മിൽ കണ്ടുമുട്ടിയ ഉടൻതന്നെ പരസ്പരം വിവരങ്ങൾ ചോദിച്ചറിഞ്ഞു.

കാട്ടിൽ ഇരുന്ന ആ ബ്രഹ്മരാക്ഷസൻ ഒരു മഹാപണ്ഡിതനായിരുന്നു. അദ്ദേഹത്തിനു വശമില്ലാത്തതായ വിദ്യകൾ ഒന്നും തന്നെ ശേഷിച്ചിട്ടുണ്ടായിരുന്നില്ല. എന്നാൽ താൻ പഠിച്ച വിദ്യകളെ ഒന്നിനേയും അന്യരെ പഠിപ്പിക്കുകയില്ല എന്നുള്ള നിർബ്ബന്ധവ്രതക്കാരനായിരുന്നു അദ്ദേഹം. തന്നിമിത്തം ഒരു മഹാബ്രാഹ്മണൻ അദ്ദേഹത്തെ 'നീ ബ്രഹ്മരാക്ഷസനായിപ്പോകട്ടെ' എന്നു ശപിക്കുകയും ഏതു കാലത്തെങ്കിലും നീ പഠിച്ചിട്ടുള്ള വിദ്യകളെ മറ്റാരെയെങ്കിലും പഠിപ്പിക്കുന്നകാലത്തു നിനക്കു ശാപമോക്ഷമുണ്ടാകുന്നതാണെന്ന്, അനുഗ്രഹിക്കുകയും ചെയ്തു. അന്നു മുതൽക്കു അയാൾ ബ്രഹ്മരാക്ഷസനായിട്ടു മേൽപ്പറഞ്ഞ കാട്ടിൽ വന്നു വസിച്ചു വരികയായിരുന്നു. തന്റെ ശാപമോക്ഷത്തിലേയ്ക്കുവേണ്ടി താൻ ഗ്രഹിച്ചിരിപ്പുള്ള വിദ്യകൾ ആരെയെങ്കിലും പഠിപ്പിക്കണമെന്നും അതിലേക്ക് ഒരാളിനെ കിട്ടുമോ എന്നും നോക്കിക്കൊണ്ടു ഇരിക്കുമ്പോഴാണ് ഗോവിന്ദസ്വാമി അവിടെ ചെന്നുചേർന്നത്. ഗോവിന്ദസ്വാമിയുടെ യാത്രോദ്ദേശം ഇന്നതാണെന്ന് ഒന്നാമതായുള്ള സംഭാഷണത്തിൽനിന്നു തന്നെ അദ്ദേഹം ഗ്രഹിച്ചിരുന്നതിനാൽ അദ്ദേഹത്തിനു തന്റെ ഇംഗിതം പൂർത്തികരിച്ച പോലെ ആയിത്തീർന്നു. അതിൻപ്രകാരം ഗോവിന്ദസ്വാമി അദ്ദേഹത്തിൽ നിന്നും സകല വിദ്യകളും അഭ്യസിക്കാനാരംഭിച്ചു.

അവർ അധിവസിച്ചിരുന്ന വനം ഫലമൂലാദികളോ ശുദ്ധജലം പോലുമോ കിട്ടാത്ത സ്ഥലമായിരുന്നു. അതിനാൽ ഗോവിന്ദസ്വാമിക്കു അവിടെ കഴിച്ചുകൂട്ടുന്ന കാര്യം വളരെ പ്രയാസമായിതോന്നി. എന്നാൽ വിശപ്പോ ദാഹമോ ഉണ്ടാകതെ ഇരിക്കുന്നതിലേക്കായി ബ്രഹ്മരാക്ഷസൻ ഗോവിന്ദസ്വാമിക്കു ഏതോ ഒരു സിദ്ധൗഷധംകൊടുത്തു. ആ ഔഷധത്തെ ശരീരത്തിൽ ധരിച്ചുകൊണ്ടിരിക്കുന്നിടത്തോളംകാലം വിശപ്പിനേയും ദാഹത്തേയും ഭയപ്പെടേണ്ടതില്ലെന്നും, എന്നാൽ ജലത്തിൽ ഇറങ്ങിപ്പോയെങ്കിൽ ഈ ഔഷധത്തിനുള്ള ശക്തിയെല്ലാം നശിക്കുകയും അതിന്റെ ഉപയോഗംകൊണ്ടു എത്രകാലം ഭക്ഷണംകൂടാതെ ഇരുന്നിരുന്നുവോ അത്രയും കാലത്തേക്കുള്ള ക്ഷീണം മുഴുവൻ ഒന്നായി നേരിടുന്നതാണെന്നും അതുകൊണ്ട് അതിനേയും ധരിച്ചുകൊണ്ട് ജലത്തിൽ ഇറങ്ങിക്കൂടെന്നും അദ്ദേഹം ഗോവിന്ദസ്വാമിയെ ഉപദേശിച്ചു. ഗോവിന്ദസ്വാമി അതേപ്രകാരം തന്നെ ആചരിച്ച് ഗുരുവിൽ നിന്നും ഓരോരോ വിദ്യകളെ പഠിച്ചുതുടങ്ങി.

പഠിക്കാനുള്ള വിഷയങ്ങളെ ഓരോന്നോരോന്നായി ബ്രഹ്മരാക്ഷസൻ അരയാൽ വൃക്ഷത്തിന്റെ ശിഖരത്തിൽ ഇരുന്നു കൊണ്ട് ഓരോ ഇലകൾ പറിച്ച് അതിൽ എഴുതി കീഴ്പോട്ടിട്ടുകൊടുക്കുകയും ഗോവിന്ദസ്വാമി അതിനെ എടുത്തുവായിച്ചു പഠിക്കുകയും സംശയമുള്ളതുകളെ അപ്പോഴപ്പോൾ ചോദിച്ചു നിവൃത്തിക്കുകയും ചെയ്തുവന്നു. ഇപ്രകാരം കുറഞ്ഞൊരു കാലങ്ങൾകൊണ്ടു അദ്ദേഹം എല്ലാവിദ്യകളേയും പൂർത്തിയായി അഭ്യസിച്ചുതീർത്തു. അനന്തരം ഗുരുവിനെ അഭിവന്ദിച്ച് വേണ്ട അനുഗ്രഹങ്ങളും വാങ്ങി സന്തോഷചിത്തനായി മടങ്ങിപ്പോകുകയും ചെയ്തു. അതോടുകൂടിതന്നെ ശാപഗ്രസ്തനായി സ്ഥിതിചെയ്തിരുന്ന ഗുരുവും തന്റെ ശാപമൊക്കെ നീങ്ങി മുൻപിലത്തെപ്പോലെ ബ്രാഹ്മണനായിത്തീർന്ന് തന്റെ ഗൃഹത്തിലേക്കു പുറപ്പെട്ടു.

ഗോവിന്ദസ്വാമി പുറപ്പെട്ട് അനേകം സ്ഥലങ്ങളിലെല്ലാം ചുറ്റിത്തിരിഞ്ഞശേഷം ഒടുവിൽ സുപ്രസിദ്ധമായ ഉജ്ജയിനീ പട്ടണത്തിൽ ചെന്നുചേർന്നു. അക്കാലത്തു ഉജ്ജയിനിയെ ഭരിച്ചിരുന്ന രാജാവിനു പുത്രസന്താനമുണ്ടായിരുന്നില്ല. ഒരു പുത്രി മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ രാജാവ് അവളെ വളരെ സ്നേഹത്തോടുകൂടി വളർത്തിവരികയുമായിരുന്നു. ഗോവിന്ദസ്വാമി ഉജ്ജയിനിയിൽ എത്തി അങ്ങിങ്ങു സഞ്ചരിച്ചുകൊണ്ടിരിക്കെ, യാദൃശ്ചികമായി ഒരു നദീതീരത്തിൽ ചെന്നുചേർന്നു. അതേയവസരത്തിൽതന്നെ ഒരു സ്ത്രീയും ആ നദിയിൽ കുളിക്കുന്നതിലേക്കായി തന്റെ സഖീജനങ്ങളുമൊന്നിച്ചു വന്നെത്തി. അവളെ അദ്ദേഹം ശ്രദ്ധിച്ചതേയില്ല. സ്ത്രീയും പരിജനങ്ങളും നദിക്കരയിൽ വന്നെത്തിയ ഉടനേതന്നെ ഗോവിന്ദസ്വാമിയെ കാണുകയും സ്ത്രീവൃന്ദത്തിലെ നായികയുടെ ശ്രദ്ധ അയാളുടെ സൗന്ദര്യാതിരേകത്താൽ ദൃഢമായി ബന്ധിക്കുകയും ചെയ്തു. ചുരുക്കത്തിൽ ഗോവിന്ദസ്വാമിയുടെ ആകാരസൗഷ്ഠവം, വിദ്യ, വിനയം ആദിയായ ഉത്തമ ഗുണങ്ങളെല്ലാം ഒരു നോട്ടംകൊണ്ടു സൂക്ഷ്മമായി ഗ്രഹിച്ചു കഴിഞ്ഞ് അവൾക്കു അദ്ദേഹത്തിൽ അനുരാഗമുണ്ടായിത്തീർന്നു. ഈ അനുരാഗം അവളുടെ ഉള്ളിലിരുന്ന് അവളെ വ്യാമോഹിപ്പിച്ചു തുടങ്ങി. അതിനാൽ അവൾ അദ്ദേഹം ഏതു വഴിക്കാണ് കടന്നുപോകുന്നതെന്നു നോക്കിക്കൊണ്ടെയിരുന്നു.

മേൽപ്പറഞ്ഞ് സ്ത്രീ ഉജ്ജയിനിപട്ടണത്തിൽവച്ച് ധനപുഷ്ടികൊണ്ടും സൗന്ദര്യംകൊണ്ടും ഉത്തമസ്ഥാനത്തെ അലങ്കരിച്ചിരുന്ന ഒരു ശൂദ്രസ്ത്രീ

യായിരുന്നു. ആരുകണ്ടാലും അതിശയിക്കത്തക്ക അവളുടെ രൂപലാവണ്യം അതിപ്രശംസനീയമായിരുന്നു. സ്വാഭാവഗുണങ്ങളാണെങ്കിൽ അതു മറ്റെല്ലാ ഗുണങ്ങളേയും മുന്നിട്ടുതന്നെ നിന്നിരുന്നു. ഏവംവിധം സകല സൽഗുണ സമ്പന്നയായിരുന്നു അവൾ. ഗോവിന്ദസ്വാമിയുടെ ആകാരസൗഷ്ഠവങ്ങൾ അവളുടെ ചിത്തത്തെ കവർന്നെടുത്തുകളഞ്ഞതിനാൽ അവൾ അദ്ദേഹ ത്തിൽത്തന്നെ മനസ്സുവച്ചുനോക്കിക്കൊണ്ടെയിരുന്നു. തന്നിമിത്തം താൻ കുളിക്കുവാനാണ് വന്നതെന്നുള്ള വസ്തുതകൂടിയും അവൾ മറന്നു കഴിഞ്ഞു.

ആ സ്ത്രീരത്നം ഇങ്ങനെ നോക്കിക്കൊണ്ടിരിക്കെ ഗോവിന്ദസ്വാമി സാവധാനത്തിൽ നടന്നുചെന്ന് ആറ്റിലേക്കിറങ്ങി. അദ്ദേഹത്തിനു പോകു വാനുള്ളവഴി കണ്ടെത്തുവാൻ ആറ് തരണം ചെയ്യേണ്ടിയിരുന്നതിനാലാണ് ആറ്റിലിറങ്ങുവാൻ ഇടയായത്. അതിൻ പ്രകാരം അദ്ദേഹം വെള്ളത്തി ലേയ്ക്കിറങ്ങി രണ്ടുമൂന്നു ചുവടു നടക്കുംമുമ്പുതന്നെ ബോധരഹിതനായി വെള്ളത്തിൽതന്നെ വീണുപോയി.  കാരണം മറ്റൊന്നുമല്ല; ഗോവിന്ദസ്വാമി ക്ക് അവസാനത്തിൽ വിദ്യാഭ്യാസം നൽകിയ ഗുരുവരനായ ബ്രഹ്മ രാക്ഷസൻ ഒരു ഔഷധം കൊടുത്തിട്ടുണ്ടായിരുന്നുവല്ലോ. ആ ഔഷധ ത്തിന്റെ ശക്തിയാൽ അന്നുമുതൽ ഗോവിന്ദസ്വാമി ആഹാരംകൂടാതെ ജീവിച്ചുവരികായിരുന്നു. എന്നാൽ വെള്ളത്തിലിറങ്ങുമ്പോൾ ഔഷധശക്തി പൊയ്പോകുമെന്നു മാത്രമല്ല; എത്രകാലം ആഹാരം കഴിക്കാതിരുന്നുവോ അത്രയും കാലമായുള്ള മുഴുവൻ ക്ഷീണവും ഒന്നായി ശരീരത്തിനു ണ്ടാകുമെന്നും അന്നു ഗുരു പറഞ്ഞിട്ടുണ്ടായിരുന്നതിനെ വിസ്മരിച്ചിട്ടാണ് ഗോവിന്ദസ്വാമി ഇപ്പോൾ ആറ്റിൽ ഇറങ്ങുവാൻ ഇടയായത്. ജലസ്പർശ ത്തോടുകൂടിത്തന്നെ അദ്ദേഹത്തിൽ സ്ഥിതിചെയ്തിരുന്ന ഔഷധത്തിന് ശക്തിയില്ലാതായിത്തീരുകയും ഉടനെ ക്ഷീണം ബാധിച്ചു മോഹാലസ്യ ത്തോടുകൂടി ജലത്തിൽ പതിക്കുന്നതിനിടയാവുകയും ചെയ്തു.

മേൽപ്പറഞ്ഞ സ്ത്രീ ഗോവിന്ദസ്വാമിയുടെ ഗതിയെത്തന്നെ ഉറ്റു നോക്കിക്കൊണ്ടെയിരിക്കയായിരുന്നുവല്ലോ. എന്നാൽ അദ്ദേഹം വെള്ള ത്തിൽ മറിഞ്ഞുവീണു എന്നു കണ്ട ഉടൻ തന്നെ അവൾ സംഭ്രാന്തയായി അടുത്തുണ്ടായിരുന്ന സഖിമാരോടുകൂടി അദ്ദേഹത്തിന്റെ സമീപത്തിലേക്ക് ഓടിയണഞ്ഞു. സമീപത്തെത്തിയമാത്രയിൽതന്നെ അവൾ അദ്ദേഹത്തേ യും മുൻപു ബ്രഹ്മരാക്ഷസൻ എഴുതികൊടുത്തിരുന്ന ഇലക്കഷണങ്ങളായ

ഗ്രന്ഥഭാണ്ഡങ്ങളേയും എടുത്തു തന്റെ വീട്ടിലേയ്ക്കുകൊണ്ടുപോയി. അവിടെ എത്തി അവൾ പലേ നല്ല വൈദ്യന്മാരേയും വരുത്തി അദ്ദേഹ ത്തെ ചികിത്സിപ്പിക്കുകയും രണ്ടുമൂന്നു ദിവസത്തിനുള്ളിൽ പരിപൂർണ്ണ മായ സുഖത്തെ ഉണ്ടാക്കിത്തീർക്കുകയും ചെയ്തു. ഗോവിന്ദസ്വാമിക്കു ബോധമുണ്ടായി. കഴിഞ്ഞ വസ്തുതകളെല്ലാം അറിവായപ്പോൾ അദ്ദേഹ ത്തിന് തന്നെ അപകടത്തിൽനിന്നു രക്ഷിച്ച ആ സ്ത്രീയിൽ അതിയായ സന്തോഷം തോന്നി. "അല്ലയോ സ്ത്രീരത്നമേ! പ്രാണസംരക്ഷണത്തേ ക്കാൾ ശ്രേഷ്ഠമായ ഒരു ധർമ്മവും മനുഷ്യർ ചെയ്യേണ്ടതായിട്ടില്ല. നീ ഇപ്പോൾ എന്റെ പോയ്പോയ പ്രാണനെ സംരക്ഷിച്ചിരിക്കുകയാൽ ഞാൻ എന്നെന്നേയ്ക്കും നിനക്കു കടപ്പെട്ടവനായിത്തീർന്നിരിക്കുന്നു. അതു കൊണ്ട് നീ ആരാണെന്നും ഇതിലേയ്ക്കു ഞാൻ നിനക്കു എന്തൊരു പ്രത്യുപ കാരമാണ് ചെയ്യേണ്ടതെന്നും നീ പറയണം. ഇതിനു പ്രത്യുപകാരം ചെയ്യാത്തവർ ആരായിരുന്നാലും കൃതഘ്നൻ തന്നെ; സംശയമില്ല. അതു കൊണ്ട് നീ ലേശംപോലും മടിക്കാതെ എന്താണ് വേണ്ടതെന്നു പറയുക' എന്നു പറഞ്ഞു.

ഗോവിന്ദസ്വാമിയുടെ കരുണാമസൃണമായ വാക്കുകൾ കേട്ടു മനമലിഞ്ഞ ആ സ്ത്രീരത്നം പെട്ടന്ന് അദ്ദേഹത്തിന്റെ മുന്നിൽ വന്നിട്ടു വിനീതമായി അദ്ദേഹത്തെ വന്ദിച്ചശേഷം ഇങ്ങനെ പറഞ്ഞു: "മഹാത്മാവേ! അങ്ങേയ്ക്കു ഞാൻ ചെയ്ത സഹായത്തെ അങ്ങ് വലുതാക്കിക്കല്പിച്ച് എന്നെ പുകഴ്ത്തുന്നു. അതിലേയ്ക്കു എന്നോടു പ്രത്യുപകാരം ചോദിക്കു വാൻ ആജ്ഞാപിക്കുകയും ചെയ്യുന്നു. ഞാൻ ചെയ്ത ഉപകാരം വലുതായാലും ശരി, ചെറുതായാലും ശരി അതിന് അങ്ങ് പറയുന്നിട ത്തോളമുള്ള വിലയില്ല. എന്തുകൊണ്ടെന്നാൽ ഇതൊന്നുമാത്രമല്ല, ഇതിലും ഉപരിയായിട്ടുള്ള സഹായങ്ങൾകൂടി പരന്മാർക്കു ചെയ്യുവാൻ മനുഷ്യർ എപ്പോഴും കടപ്പെട്ടുകൊണ്ടുതന്നെയിരിക്കുന്നു. മഹാനായ അങ്ങേയ്ക്കു ഞാൻ ഏതോ നിസ്സാരമായ ഒരു സഹായം ചെയ്തു എന്നിരിക്കാം. ഇങ്ങനെ ഒരു ലഘുവായ സഹായം ചെയ്യാനെങ്കിലും എനിക്കു സിദ്ധിച്ച ഭാഗ്യത്തെയാണ് ഞാൻ പ്രശംസിക്കുന്നത്. ഈ ഒരൊറ്റ സന്തോഷം കൊണ്ടുതന്നെ എന്റെ ജന്മം സഫലീകരിച്ചു. ഇതിൽക്കൂടുതലായി എന്തൊരു പ്രത്യുപകാരമാണ് എനിക്കുവേണ്ടത്. അതുകൊണ്ട് അങ്ങ് എന്നോട് പ്രത്യുപകാരത്തെ ആവശ്യപ്പെടണമെന്നു പറയുന്നതുതന്നെ

എനിക്കു വലിയ സങ്കടമായിരിക്കുന്നു. ഇത്തരത്തിൽ ഒരു മഹാഭാഗ്യം തന്നെ എനിക്കുണ്ടാകുമെന്നു ഞാൻ അങ്ങയോട് ആവശ്യപ്പെടുന്നത് ഒരൊറ്റ സംഗതിമാത്രമാണ്. അതയാത് എനിക്ക് എന്റെ ജീവിതകാലമത്രയും അങ്ങയുടെ ഭാര്യയായിരുന്നു പാദശുശ്രൂഷകൾ ചെയ്ത് എന്റെ ജന്മത്തെ സാഫല്യമുള്ളതാക്കിത്തീർക്കണമെന്നുള്ള മോഹമാണ്. അത് ഇല്ലാതെ മറ്റൊന്നിലും എനിക്കശേഷം ആശയില്ല. ഇതിലേയ്ക്ക് അങ്ങുന്ന് അനുമതി തന്നാൽ ഞാൻ വിജയിയായി."

അവളുടെ വാക്കുകളെ ശ്രദ്ധിച്ചുകേട്ടുകൊണ്ടിരുന്ന ഗോവിന്ദസ്വാമിക്കു പെട്ടെന്നു പലേ വികാരങ്ങളുമുണ്ടായി. തനിക്കു ചെയ്ത നിസ്തുല്യമായ ഉപകാരത്തെപ്പറ്റി ആലോചിക്കുന്നപക്ഷം അവൾ എന്തുതന്നെ ആവശ്യപ്പെട്ടാലും കൊടുക്കുക എന്നത് അത്യാവശ്യമായിട്ടുള്ളതാണ്. എന്നാൽ അവൾ ആവശ്യപ്പെടുന്നതെന്താണ്? അവളെ ഭാര്യയായി സ്വീകരിക്കണമെന്ന് എന്നാൽ അവർ ഇരുവരുടേയും ജാതിയെ, നിയമത്തെ അടിസ്ഥാനമാക്കി നോക്കുകയാണെങ്കിൽ ഗോവിന്ദസ്വാമി ബ്രാഹ്മണനും അവൾ ശൂദ്രസ്ത്രീയുമാകയാൽ കാര്യം കുഴപ്പത്തിലുമാണ്. ഒരു ബ്രാഹ്മണന് ഒരു ശൂദ്രസ്ത്രീയെ വിവാഹം കഴിക്കണെമെന്നുണ്ടായിരുന്നാൽ അയാൾ ആദ്യമായി കുലാചാരപ്രകാരം സ്വവംശജയായ ഒരു ബ്രാഹ്മണസ്ത്രീയെ വിവാഹം കഴിച്ചശേഷം ക്ഷത്രിയവൈശ്യകുലങ്ങളിൽ നിന്നും ഓരോരുത്തരേയും വിവാഹം ചെയ്തിട്ടെ ശൂദ്രസ്ത്രീയെ പാണിഗ്രഹണം ചെയ്യുവാൻ നിവൃത്തിയുള്ളൂ. അതിനാൽ അവളുടെ ആഗ്രഹപൂരണത്തിനു താൻ എന്താണ് ചെയ്യുക? എന്നിങ്ങനെ അദ്ദേഹം ദീർഘമായി ആലോചന ചെയ്തുതുടങ്ങി. ഏതു വിധത്തിലും അവളുടെ ആശയ്ക്കു ഫലപ്രാപ്തി വരുത്താതെ ഗത്യന്തരമില്ലായ്കയാൽ അദ്ദേഹം അങ്ങനെതന്നെ ചെയ്യുവാനുറച്ചുകൊണ്ട് അവളോട് അനുകൂലമായ മറുപടി പറഞ്ഞു.

നിശ്ചയപ്രകാരം ഗോവിന്ദസ്വാമി ആദ്യമായി ഒരു ബ്രാഹ്മണസ്ത്രീയെ വിവാഹം കഴിച്ചു. അനന്തരം ചെയ്യേണ്ടത് ഒരു ക്ഷത്രിയസ്ത്രീയെ ആണ്. അതിലേയ്ക്കു അദ്ദേഹം എന്താണ് ചെയ്യുക എന്നാലോചിച്ചുകൊണ്ട് പലേ വഴികളും ആരാഞ്ഞു തുടങ്ങി. ഒടുവിൽ ഉജ്ജയിനിയിലെ രാജാവിന്റെ സമീപത്തിൽ ചെന്നുചേരുകയും തന്റെ ഇംഗിതത്തെ രാജാവിനെ ധരിപ്പിക്കുകയും ചെയ്തു. രാജാവാകട്ടെ

ഗോവിന്ദസ്വാമിയുടെ വിദ്യാവിഭൂഷണങ്ങളും രൂപലാവണ്യവും കണ്ടു സംതൃപ്തനായിത്തീരുകയാൽ തന്റെ പുത്രിയെ വിവാഹം കഴിച്ചു കൊടുക്കാമെന്നുതന്നെ തീർച്ചചെയ്തു. അതിൻപ്രകാരം ഉജ്ജയിനി രാജ്യ ത്തിനെല്ലാം ഏകാവകാശിനിയായിരുന്ന ആ രാജകന്യകയെ അദ്ദേഹത്തി നായി നൽകി. അതിനുശേഷം ഗോവിന്ദസ്വാമി ഒരു വൈശ്യസ്ത്രീയേയും വിവാഹം ചെയ്തിട്ടു മേൽപ്പറഞ്ഞ ശൂദ്രസ്ത്രീയെ വേണ്ട ആർഭാടങ്ങ ളോടും ആഢംബരങ്ങളോടുകൂടെ തന്റെ ഭാര്യയായി സ്വീകരിച്ചു.

നിശ്ചയപ്രകാരം വിവാഹങ്ങളെല്ലാം കഴിഞ്ഞയുടനെ അദ്ദേഹം വളരെ വിസ്താരത്തിൽ നാലുകെട്ടായി ഒരു കെട്ടിടം പണികഴിപ്പിച്ച് ഒരോ കെട്ടിടത്തിലും ഓരോ ഭാര്യമാരോടുകൂടി സുഖമായി താമസിച്ചു. ഇപ്രകാരം അദ്ദേഹം ഗൃഹസ്ഥാശ്രമത്തെ അവലംബിച്ചു. ഇങ്ങനെയിരിക്കെ ഉജ്ജയിനീരാജാവ് വാർദ്ധക്യംകൊണ്ട് രാജ്യഭരണസംബന്ധങ്ങളായ കാര്യാദികളിൽ ഏർപ്പെടുവാൻ അശക്തനായിത്തീർന്നിരുന്നു. അതിനാൽ അദ്ദേഹം തന്റെ മകളുടെ ഭർത്താവായ ഗോവിന്ദസ്വാമിയെത്തന്നെ രാജാവായി അഭിഷേകം ചെയ്കയും ചെയ്തു.

ഗോവിന്ദസ്വാമി രാജ്യനായകനായി പ്രജാപരിപാലനം ചെയ്തുവന്നു. ഇതിന്നിടെ വാഴ്ചയൊഴിഞ്ഞ രാജവൃദ്ധൻ പരമഗതിയെ പ്രാപിക്കുന്നു. ഗോവിന്ദസ്വാമിയുടെ ഭരണത്തിൽ നാട്ടുകാർ അസാമാന്യമായ സംതൃപ്തി യെ പ്രത്യക്ഷപ്പെടുത്തി. കാലവും കുറെക്കഴിഞ്ഞു. അപ്പോഴേയ്ക്കും അദ്ദേഹ ത്തിന്റെ നാലുഭാര്യമാരും ഓരോ ആൺകുട്ടികളെ വീതം പ്രസവിച്ചു. അതിൽ ബ്രാഹ്മണസ്ത്രീയുടെ പുത്രനു വരരുചി എന്നും, ക്ഷത്രിയ സ്ത്രീയുടെ പുത്രന് വിക്രമാദിത്യനെന്നും, വൈശ്യസ്ത്രീയുടെ പുത്രന് ഭട്ടിയെന്നും, ശൂദ്രസ്ത്രീയുടെതിനു ഭർത്തൃഹരി എന്നും നാമ കരണം ചെയ്തു. നാലുപുത്രന്മാരെയും അദ്ദേഹം ക്രമേണ സർവ്വശാസ്ത്രങ്ങ ളെയും കലാവിദ്യകളേയും അഭ്യസിപ്പിച്ചു പ്രസിദ്ധന്മാരാക്കിത്തീർത്തു. നാലുപുത്രന്മാരിലും വച്ച് ഗോവിന്ദസ്വാമിക്കു ശൂദ്രസ്ത്രീയുടെ പുത്രനായ ഭർത്തൃഹരിയോടായിരുന്നു കൂടുതൽ സ്നേഹം. വിശേഷിച്ചും മൂത്ത പുത്രനും ഭർത്തൃഹരിയായിരുന്നു. കൂടാതെ മറ്റു പുത്രന്മാരിൽവെച്ചെല്ലാം ഭർത്തൃഹരിയുടെ ധിഷണാവൈദുഷ്യവും സൗന്ദര്യവുമെന്നു മാത്രമല്ല സ്വഭാവഗുണങ്ങളെല്ലാം പ്രശംസനീയങ്ങളായിരിരുന്നു.

ഭർത്തൃഹരിയുടെ അളവറ്റ പാണ്ഡിത്യം ഉജ്ജയിനി മുഴുവൻ പരന്നു. ഇങ്ങനെയിരിക്കെ ഒരിക്കൽ വേദത്തിൽ കുറെ ഭാഗം നശിച്ചുപോകയു ണ്ടായി. അതിനാൽ പല മഹാന്മാരും അതിനെ പൂർത്തികരിച്ചു കൊടുക്ക ണമെന്നു ഭർത്തൃഹരിയോട് ആവശ്യപ്പെട്ടിരുന്നു. അതനുസരിച്ച് അദ്ദേഹം അതിനെ നിർവ്വഹിച്ചുകൊടുത്തിട്ടുണ്ട്. കൂടാതെ മറ്റു ചില വ്യാകരണ ഗ്രന്ഥങ്ങളും ഭർത്തൃഹരി നിർമ്മിച്ചു. ഈ ഗ്രന്ഥങ്ങളെല്ലാം മഹാന്മാരുടെ ഇടയിൽ ആദരണീയങ്ങളും പൂജ്യങ്ങളുമായിത്തീർന്നിരുന്നു. ഈ സംഗതി കൾകൊണ്ടുതന്നെ ഭർത്തൃഹരിയുടെ പാണ്ഡിത്യത്തെ കണക്കാക്കാവുന്ന താകുന്നു. ഇങ്ങനെ ഭർത്തൃഹരി തന്റെ സഹോദരന്മാരുമായി വസിച്ചു വരവേ, പിതാവായ ഗോവിന്ദസ്വാമി ഒരിക്കൽ ഭർത്തൃഹരിയെ രാജാവാക്കി അഭിഷേകം ചെയ്തു വെച്ചിട്ട് അദ്ദേഹം തപസ്സിനായി വനത്തിലേയ്ക്കു പുറപ്പെട്ടു.

മറ്റു പുത്രന്മാർക്കാർക്കും രാജ്യം നൽകാതെ ഭർത്തൃഹരിക്കുതന്നെ ഗോവിന്ദസ്വാമി രാജ്യാഭിഷേകം ചെയ്തത് അദ്ദേഹം മൂത്തപുത്രനായി രുന്നതുകൊണ്ടുമാത്രമല്ല. തന്റെ സകല ശ്രേയസ്സുകൾക്കും കാരണഭൂത യായിരുന്ന ശൂദ്രസ്ത്രീയുടെ പുത്രനെന്നുള്ള അവസ്ഥയെ പരിഗണിച്ചിട്ടു മാത്രമായിരുന്നു. വിശിഷ്യ, മറ്റു പുത്രന്മാരെ അപേക്ഷിച്ച് ആ സ്ഥാനത്തെ അലങ്കരിക്കുവാനുള്ള യോഗ്യതയും ഭർത്തൃഹരിക്കാണുണ്ടായിരിന്നത്. പുത്രനെ രാജ്യഭരണസംഗതികളെല്ലാം ചുമതലപ്പെടുത്തി

വനത്തിലേക്കു തപം ചെയ്‌വാൻ പോയ ഗോവിന്ദസ്വാമി ഏറെ ത്താമസിയാതെതന്നെ സർവ്വസ്വവും ത്യജിച്ചു മോക്ഷപദവിയെ അടഞ്ഞു.

ഭർത്തൃഹരി രാജനീതികളേയും ധനമാർഗ്ഗങ്ങളേയും ശരിക്കനു ഷ്ഠിച്ചുകൊണ്ട് ഭരണം നടത്തിവന്നു. ഈയിടയ്ക്കുതന്നെ അദ്ദേഹം വിവാഹവും ചെയ്തിരുന്നു. അദ്ദേഹത്തിന് അനേകം ഭാര്യമാരുണ്ടായതാ യിട്ടാണറിയുന്നത്. എന്നാൽ അതിൽവച്ചെല്ലാം താൻ കൂടുതലായി സ്നേഹിച്ചിരുന്നത് അനംഗസേന എന്ന സ്ത്രീയെയായിരുന്നു. അവളാ യിരുന്നു അദ്ദേഹത്തിന്റെ പ്രധാന ഭാര്യാപദത്തെ അലങ്കരിച്ചിരുന്നത്.

ഇപ്രകാരം കാലം കുറെ കഴിഞ്ഞു. അങ്ങനെയിരിക്കെ, ഒരിക്കൽ ഉജ്ജയിനിയിലുള്ള ദരിദ്രനായ ഒരു ബ്രാഹ്മണൻ തന്റെ സഹിക്ക

വഹിയാത്ത ദാരിദ്ര്യസ്ഥിതികൊണ്ടു സമ്പത്തുണ്ടാവാനായി ദുർഗ്ഗാ ദേവിയെ ഭജിച്ചുവന്നു. ബ്രാഹ്മണന്റെ ഉപാസനകൾ ശക്തിമത്തായി തീർന്നതോടുകൂടി ആ ദേവി അയാളുടെ മുമ്പിൽ പ്രത്യക്ഷീഭവിച്ച് നിനക്കെന്തഭീഷ്ടമാണുള്ളത് എന്നു ചോദിച്ചു. അപ്പോൾ അവൻ തന്റെ ദാരിദ്ര്യസ്ഥിതിയെപ്പറ്റി ദേവിയോട് പറയുകയും ഉടനെ ദേവി പരിഹാരാർത്ഥം അയാൾക്കു ഒരു മാമ്പഴം കൊടുക്കുകയും ചെയ്തു. ഈ മാമ്പഴത്തെ ഭക്ഷിച്ചാൽ ജരാനരയോ രോഗങ്ങളോ ഒന്നും കൂടാതെ വളരെക്കാലം സുഖമായി ജീവിച്ചിരിക്കുവാൻ സാധിക്കുന്നതാണെന്നു ദേവി അരുളിചെയ്തിട്ടു മറഞ്ഞു.

ബ്രാഹ്മണൻ മാമ്പഴത്തെ കൈയിൽവച്ചുകൊണ്ട് പലതും ചിന്തുച്ചു തുടങ്ങി. 'ദാരിദ്ര്യത്തിനു എന്തെങ്കിലും ശമനം കിട്ടാൻവേണ്ടിയാണ് ദേവിയെ സേവിച്ചതുതന്നെയും; അതിനു കിട്ടിയതോ; വെറുമൊരു മാമ്പഴം മാത്രം. ഇതു തിന്നാൽ വളരെക്കാലം ജീവിച്ചിരിക്കാം. കേവലം ദരിദ്രനായ ഞാൻ വളരെക്കാലം ജീവിച്ചിരുന്നതുകൊണ്ടുള്ള പ്രയോജനമെന്താണ്? ദുഃഖംമാത്രം മിച്ചം. അതിനാൽ ഈ മാമ്പഴം ഞാൻ ഭക്ഷിക്കുന്നില്ല. ഇതു വളരെ വിശേഷപ്പെട്ട ഒന്നായതുകൊണ്ടു ഇതിനെ രാജാവായ ഭർത്തൃഹരിക്കുതന്നെ കൊണ്ടു ചെന്നുകൊടുക്കാം. ഇതിനെ അദ്ദേഹത്തിനു കാഴ്ചവെച്ചാൽ അദ്ദേഹം എന്റെ ദാരിദ്ര്യശമനത്തിനു വേണ്ട ദ്രവ്യങ്ങൾ തരുന്നതാണ്. അതുകൊണ്ട് എന്റെ ദാരിദ്രം തീരുന്നതിനും പുറമേ ഈ മാമ്പഴം ഭക്ഷിച്ച് അദ്ദേഹം വളരെക്കാലം ജീവിച്ചിരുന്ന പ്രജകൾക്കുവേണ്ട നന്മകൾ ചെയ്യുകയും ചെയ്യും. അതു വലിയരക്ഷയുമാണല്ലോ' ഇങ്ങനെ അയാൾ നിശ്ചയിച്ചറുച്ചും കൊണ്ടു മാമ്പഴവുമായി നേരെ രാജസമീപത്തിൽ ചെന്നു. ഉടൻതന്നെ വിവരമറിഞ്ഞ ഭർത്തൃഹരി അദ്ദേഹത്തെ വളരെ ബഹുമാനിച്ചിരുത്തി അയാളുടെ ദാരിദ്ര്യശമനത്തിലേക്കുവേണ്ട ധന സമ്പത്തികളെ ദാനം ചെയ്തു സംതൃപ്തനാക്കി യാത്രയയച്ചു. ബ്രാഹ്മണൻ പോയശേഷം ഭർത്തൃഹരി മാമ്പഴത്തെ എടുത്തു കൈയിൽ വച്ചുകൊണ്ട് അതിനെ ഭക്ഷിക്കുകയോ അതോ തന്റെ വാത്സല്യഭാജനമായ അനംഗസേനയ്ക്കു കൊടുക്കുകയോ അന്നു വളരെനേരം ആലോചിവ്വു. ഒടുവിൽ അനംഗസേനയ്ക്കുതന്നെ കൊടുത്തുകളയാം എന്ന് അദ്ദേഹം തീർച്ചയാക്കി. അതിൻപ്രകാരം അവളെ വിളിച്ച് അതിനെ കൈവശം കൊടുക്കുകയും ചെയ്തു. അനംഗസേനയാകട്ടെ അതിനെ അവൾക്കു

വളരെ വളരെ സ്നേഹമുണ്ടായിരുന്ന ഒരു ജാരപുരുഷനു കൊടുത്തു. അനന്തരം അവൻ അതിനെ തനിക്കു ഇഷ്ടമുണ്ടായിരുന്ന മറ്റൊരു സ്ത്രീക്കായിട്ടു കൊടുത്തു. അവൾ അതിനെ അവളുടെ ഒരു വേലക്കാരി യിലുള്ള സ്നേഹത്താൽ അവൾക്കു സമ്മാനിച്ചു. ഇങ്ങനെ ആ മാമ്പഴം പലേ കൈകൾ മറിഞ്ഞുപോയി.

ഒരു ദിവസം ഭർത്തൃഹരി രാജവീഥിയിൽക്കൂടി സഞ്ചരിച്ചു വരുമ്പോൾ ഒരു സ്ത്രീ ഒരു പാത്രം നിറയെ ചാണകവും അതിനുമുകളിൽ ഒരു മാമ്പഴവുമായി പോകുന്നതു കണ്ടു. അപ്പോൾ അദ്ദേഹത്തിനു ആ മാമ്പഴം താൻ അനംഗസേനയ്ക്കു കൊടുത്ത മാമ്പഴമല്ലേ എന്നുള്ള സംശയം ജനിച്ചു. അതിനാൽ അദ്ദേഹം പെട്ടെന്ന് കൊട്ടാരത്തിലേക്ക് മടങ്ങിച്ചെന്നിട്ട് ഒരു ശിപായിയെ അയച്ചു മാമ്പഴം കൊണ്ടുവന്നുകൊടുത്ത ബ്രാഹ്മണനെ കൂട്ടികൊണ്ടുവരുവാൻ കല്പിച്ചയച്ചു. രാജകല്പനപ്രകാരം അയാൾ പെട്ടെന്നു ചെന്നു ബ്രാഹ്മണനെ കൂട്ടിക്കൊണ്ടുവന്നു രാജസമീപം വിവരമുണർ ത്തിച്ചു. അപ്പോൾ ഭർത്തൃഹരി അയാളെ വരുത്തി ഇങ്ങനെ ചോദിച്ചു: "അങ്ങ് എനിക്ക് തന്ന മാമ്പഴം അങ്ങയേക്ക് ശ്രീഭഗവതി തന്നതാണെന്നും അതുപോലെയുള്ള മാമ്പഴം കിട്ടുന്നതല്ലെന്നുമല്ലെ പറഞ്ഞത്?"

ബ്രാഹ്മണൻ "അതേ. അതു എനിക്കു ദേവി തന്നതു തന്നെയാണ്. അതുപോലെ ഒരു പഴം കിട്ടുന്നതുമല്ല. എന്താണു അങ്ങനെ ചോദിച്ചത്?

രാജാവ് "അതുപോലെതന്നെയുള്ള ഒരു മാമ്പഴം ഞാൻ ഇന്നു വേറെ ഒരാളിന്റെ പക്കൽവച്ച് കണ്ടു. യാതൊരു വ്യത്യാസവും എനിക്കു തോന്നിയില്ല. അതിനുള്ള കാരണമെന്താണ്?

ബ്രാഹ്മണൻ "മഹാരാജാവേ! ഞാൻ അവിടത്തേക്കു തന്ന മാമ്പഴം അങ്ങുതന്നെ ഭക്ഷിച്ചുവോ അതോ മറ്റുവല്ലവർക്കും കൊടുത്തുവോ?"

രാജാവ് "അതിനെ ഞാൻ ഭക്ഷിച്ചില്ല. എന്റെ പ്രേമഭാജനമായ അനംഗസേനയ്ക്കു കൊടുത്തു."

ബ്രാഹ്മണൻ "എന്നാൽ രാജ്ഞിയേ വരുത്തി അതിനെ എന്തു ചെയ്തു എന്നു ചോദിക്കണം. അപ്പോൾ സൂക്ഷ്മമായി വിവരം അറിയാം"

ഉടൻ തന്നെ അദ്ദേഹം തന്റെ പട്ടമഹിഷയെ വിളിച്ചുവരുത്തി. 'ഞാൻ നിനക്കുതന്ന മാമ്പഴം നീ തന്നെ ഭക്ഷിച്ചുവോ അതല്ല മറ്റു വല്ലവർക്കുമായി കൊടുത്തുവോ? സത്യം പറയണം. എന്നാൽ ഉപദ്രവമില്ല. അല്ലാത്തപക്ഷം ഞാൻ എന്തു ചെയ്യുമെന്നറിയാമോ? എന്നിങ്ങനെ കയർത്തു പറഞ്ഞു. അപ്പോൾ അനംഗസേന, വാസ്തവം മറച്ചുവെച്ചാൽ കാര്യം തകരാറിലാവുമെന്നു കരുതി നടന്ന സംഗതി മുഴുവൻ അദ്ദേഹത്തോടു പറഞ്ഞു. പരമാർത്ഥം ഗ്രഹിച്ചു കഴിഞ്ഞപ്പോൾ അദ്ദേഹത്തിനുണ്ടായ ആ അവസ്ഥ പറഞ്ഞറിയിക്കാവതല്ല. ഏതായാലും മേലാൽ സ്ത്രീകളെയെന്നുമാത്രമല്ല അർത്ഥപുത്രഗൃഹാദികളായ ഒന്നിനേയും വിശ്വസിക്കുമ്പാൻ പാടില്ലെന്നുകരുതി അവകളിലെല്ലാം വൈരാഗ്യം ഉറച്ചിട്ട് ആ ബ്രാഹ്മണനോടു വളരെ സമാധാനങ്ങൾ പറഞ്ഞ് അദ്ദേഹത്തെ യാത്രയാക്കിയശേഷം ഒരാളിനെ അയച്ചു മാമ്പഴത്തെ വരുത്തുകയും ചെയ്തു. അനന്തരം സ്ത്രീകളിലുള്ള കൗടില്യങ്ങളെയും അവിശ്വാസത്തെയും പ്രത്യക്ഷാനുഭവത്തിൽ അറിഞ്ഞ അദ്ദേഹം അനംഗസേനയേയും അവളുടെ ഇഷ്ടപ്രകാരം വർത്തിച്ചു കൊള്ളുവാനനുവദിച്ചു യാത്രയാക്കി. ഇനി താൻ പ്രാപഞ്ചികമായ യാതൊരു സംഗതിയിലും ഇടപെടുന്നതല്ല എന്നുള്ള വൈരാഗ്യത്തോടുകൂടി സർവ്വസ്വവും ത്യജിച്ചു രാജ്യത്തെ തന്റെ അനുജനായ വിക്രമാദിത്യനെ ഏല്പിച്ച് മേൽപറഞ്ഞ മാമ്പഴത്തെയും അദ്ദേഹത്തിനു കൊടുത്തശേഷം കാട്ടിലേക്കു പോയി. അവിടെ കുറഞ്ഞൊരു കാലമിരുന്നു തപംചെയ്തശേഷം ഒടുവിൽ മുക്തിപദത്തെ പ്രാപിക്കുകയും ചെയ്തു. ഇങ്ങനെ ഭർത്തൃഹരിക്കു പ്രപഞ്ചവിരക്തി വന്ന അവസരത്തിൽ അദ്ദേഹം അനേകം പദ്യങ്ങൾ എഴുതിയിട്ടുണ്ട്.[1]

ഭർത്തൃഹരിയാൽ എഴുതപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥത്തിന് അദ്ദേഹത്തിന്റെ നാമം തന്നെ കൊടുത്തിരിക്കുന്നു. ഇതിൽ അദ്ദേഹം നീതി, ശൃംഗാരം, വൈരാഗ്യം എന്നീ മൂന്നുപദ്ധതികളിലായി മൂന്നു ശതകങ്ങളാണ് അടക്കം ചെയ്തിരിക്കുന്നത്. ആദ്യമായി രാജ്യഭരണാദി നീതിബോധകങ്ങളായ വൃത്തിയിൽ ഏർപ്പെട്ട്, അതിലും അനന്തരം ഗൃഹസ്ഥാശ്രമത്തിൽ പ്രവേ

[1] ഭർത്തൃഹരിയുടെയും മറ്റും പിതാവായിരുന്ന ഗോവിന്ദസ്വാമിയും, സാക്ഷാൽ ആദിശങ്കരഭഗവദ് പാദാചാര്യരുടെ ഗുരുനാഥനായിരുന്ന ഗോവിന്ദപാദരും ഒരാൾ തന്നെയായിരുന്നു എന്നാണ് ഐതിഹ്യമാലയിൽ പറയുന്നത്. എന്നു മാത്രമല്ല, ഈ കഥയുമായി നിരവധി വ്യത്യാസങ്ങളുള്ള ഒരു കഥയാണ് ഐതിഹ്യമാലയിൽ കാണുന്നത്. പ്രാചീനചരിത്രസംഭവങ്ങൾ ഇത്തരത്തിൽ അത്യന്തം ഭിന്നമായ രീതിയിൽ പലരും അവതരിപ്പിക്കുന്നത് സ്വാഭാവികമാണല്ലോ എന്നു കരുതി ആശ്വസിക്കാം.

–സമ്പാദകൻ

ശിച്ച് ശൃംഗാരത്തിലും ഒടുവിൽ സർവ്വസ്വവും പരിത്യജിച്ചിട്ട് വൈരാഗ്യത്തിലും അതിന്റെ യാഥാർത്ഥസ്ഥിതികളെ അനുഭവത്തിൽ അറിഞ്ഞ് തദനുസരണം ഈ പ്രബന്ധത്തെ ചമയ്ക്കുകയും ചെയ്തു. ഇപ്രകാരം അദ്ദേഹത്തിന്റെ അനുഭവത്തെ അടിസ്ഥാനമാക്കി രചിക്കുകയാലാണ് പ്രബന്ധത്തിനും തൽപ്രണേതാവിനു ഇത്രമാത്രം പ്രഖ്യാതി സിദ്ധിപ്പാനിടയായി ത്തീർന്നിട്ടുള്ളത്.

എം. ആർ നാരായണപിള്ള.
കൊല്ലം.
4-8-'100

## പരമേശ്വരധ്യാനം

**ചൂഡോത്തംസിതചന്ദ്രചാരുകലികാചഞ്ചച്ഛിഖാഭാസ്വരോ**
**ലീലാദഗ്ദ്ധവിലോലകാമശലഭഃ ശ്രേയോദശാഗ്രേ സ്ഫുരൻ**
**അന്തഃസ്ഫൂർജദപാരമോഹതിമിരപ്രാഗ്ഭാരമുച്ചാടയൻ**
**ചേതഃസദ്മനി യോഗിനാം വിജയതേ ജ്ഞാനപ്രദീപോ ഹരഃ 1**

ശിരസ്സിൽ അണിഞ്ഞിരിക്കുന്ന മനോഹരമായ ചന്ദ്രക്കലയുടെ ജ്വാല കൊണ്ട് പ്രശോഭിതനും, കാമദേവനെ ശലഭമെന്നോണം വളരെ നിസ്സാര മായി ദഹിപ്പിച്ചവനും, ശ്രേയസ്സിനു മുന്നോടിയായി ശോഭിക്കുന്നവനും, മനസ്സിൽ തിങ്ങിനിൽക്കുന്ന അത്യധികമായിരിക്കുന്ന അജ്ഞാനാന്ധകാര ത്തെ നശിപ്പിക്കുന്നവനും, ജ്ഞാനപ്രകാശവാനും ആയിരിക്കുന്ന ശ്രീ പരമേശ്വരൻ യോഗീശ്വരന്മാരുടെ ഹൃദയമാകുന്ന ഗൃഹത്തിൽ സർവ്വോൽ ക്കർഷേണ വിളങ്ങുന്നു.

## 1. തൃഷ്ണാദൂഷണം

**ഭ്രാന്തം ദേശമനേകദുർഗ്ഗവിഷമം പ്രാപ്തം ന കിഞ്ചിത് ഫലം**
**ത്യക്ത്വാ ജാതികുലാഭിമാനമുചിതം സേവാ കൃതാ നിഷ്ഫലാ**
**ഭുക്തം മാനവിവർജ്ജിതം പരഗൃഹേഷ്വാശങ്കയാ കാകവത്**
**തൃഷ്ണേ ജൃംഭസി പാപകർമ്മപിശുനേ നാദ്യാപി സന്തുഷ്യസി 2**

അല്ലയോ ദുർവ്യാപാരങ്ങളിൽ പ്രവർത്തിക്കുന്ന ആശേ! എത്തിച്ചേരുവാൻ വിഷമമേറിയ അനേകം കോട്ടകളോടുകൂടിയ പ്രദേശങ്ങളിലെല്ലാം ചുറ്റിത്തിരിഞ്ഞു. എന്നിട്ട് യാതൊരു പ്രയോജനവുമുണ്ടായില്ല. അവശ്യം വേണ്ടതായ ജാതികുലാഭിമാനങ്ങളെല്ലാം ഉപേക്ഷിച്ചിട്ട് യാതൊരു പ്രയോജനവുമില്ലാത്ത സേവാവൃത്തികളും ചെയ്തു. അന്യഭവനങ്ങളിൽ ച്ചെന്ന് അശേഷം ബഹുമാനമില്ലാതെ കാക്കകൾ കണക്കെ ആഹാരങ്ങളും കഴിച്ചു. ഇതെല്ലാമായിട്ടും ഇനിയും വളർന്നുകൊണ്ടിരിക്കുന്നു. നിനക്ക് തൃപ്തി വരുന്നില്ലല്ലോ!

**ഉത്ഖാതം നിധിശങ്കയാ ക്ഷിതിതലം ധ്മാതാ ഗിരേർദ്ധാതവോ**
**നിസ്തീർണ്ണഃ സരിതാം പതിർനൃപതയോ യത്നേന സന്തോഷിതാഃ**
**മന്ത്രാരാധനതത്പരേണ മനസാ നീതാഃ ശ്മശാനേ നിശാഃ**
**പ്രാപ്തഃ കാണവരാടകോപി ന മയാ തൃഷ്ണേ സകാമാ ഭവ 3**

നിധി ഇരിപ്പുണ്ടെന്നുള്ള സംശയത്തോടുകൂടി ഭൂപ്രദേശങ്ങളെല്ലാം വെട്ടിക്കുഴിച്ചു. പർവതത്തിലുള്ള ധാതുവർഗ്ഗങ്ങളെയെടുത്ത് (സ്വർണ്ണമാക്കി മാറ്റുന്നതിനായി ചില മൂലികകൾ ചേർത്ത്) അഗ്നിയിലിട്ടുരുക്കി. സമുദ്ര യാത്രയും വേണ്ടുംവണ്ണം നടത്തി. വളരെ പ്രയാസപ്പെട്ടിട്ട് രാജക്കന്മാരുടെ തൃപ്തിയും സമ്പാദിച്ചു. മന്ത്രാരാധനകളിൽ അതിതാല്പര്യത്തോടുകൂടി പലേരാത്രികൾ ചുടുകാട്ടിൽ കഴിച്ചുകൂട്ടി. ഇത്രയൊക്കെ പ്രയാസങ്ങൾ ഞാൻ അനുഭവിച്ചിട്ടും എനിക്കു ഒരു പൊട്ടക്കവിടി പോലും ലഭിച്ചതുമില്ല. അല്ലയോ ആശേ! നിന്റെ അഭിലാഷംപോലെ തന്നെ നടക്കട്ടെ.

**ഖലാലാപാഃ സ്സോഢാഃ കഥമപി തദാരാധനപരൈർ**
**നിഗൃഹ്യാന്തർബാഷ്പം ഹസിതമപി ശൂന്യേന മനസാ**
**കൃതോ വിത്തസ്തംഭപ്രതിഹതധിയാമഞ്ജലിരപി**
**ത്വമാശേ മോഘാശേ കിമപരമതോ നർത്തയസി മാം 4**

ദുഷ്ടന്മാരെ സന്തോഷപ്പെടുത്തുവാനുള്ള താല്പര്യം നിമിത്തം അവരുടെ വാക്കുകളെയൊക്കെ വളരെ പ്രയാസപ്പെട്ടിട്ടു വല്ല വിധേനയും സഹിച്ചു. എന്നിട്ട് അവരുടെ വാക്കുകൾ കേട്ടുണ്ടായ ദുഃഖാശ്രുക്കളെയെല്ലാം ഉള്ളിലടക്കി മനോവേദനയോടുകൂടി പുറമെ സന്തോഷം നടിച്ചു ചിരിക്കുകയും ചെയ്തു. ധനമത്തന്മാരായ മൂഢന്മാരെയെല്ലാം അഞ്ജലീബന്ധത്താൽ (കൈകൾ കൂപ്പിക്കൊണ്ട്) ആരാധിക്കുകയും ചെയ്തു. അല്ലയോ ഫലമില്ലാത്ത ആഗ്രഹത്തോടുകൂടിയിരിക്കുന്ന ആശേ! നീ ഇനിയും എന്നെക്കൊണ്ട് എന്തൊക്കെയാണ് ചെയ്യിക്കുവാൻ പോകുന്നത്?

**അമീഷാം പ്രാണാനാം തുലിതനളിനീപത്രപയസാം**
**കൃതേ കിം നാസ്മാഭിർവിഗളിതവിവേകൈർവ്യവസിതം**
**യദാഢ്യാനാമഗ്രേ ദ്രവിണമദനിഃസംജ്ഞമനസാം**
**കൃതം മാനവ്രീഡൈർന്നിജഗുണകഥാപാതകമപി5**

താമരയിലയിൽ സ്ഥിതിചെയ്യുന്ന ജലകണംപോലെ ക്ഷണഭംഗുരമായിരിക്കുന്ന ഈ ജീവനെ സംരക്ഷിക്കുന്നതിനുവണ്ടി എത്രയോ അറിവില്ലാത്ത പ്രവൃത്തികളാണ് നാം ചെയ്തുപോയിട്ടുള്ളത്. എന്നാൽ ധനം കൈവശമുള്ളതുകൊണ്ടുണ്ടായിട്ടുള്ള അഹങ്കാരത്താടുകൂടിയിരിക്കുന്ന അറിവില്ലാത്തവരായ ധനികന്മാരുടെ മുമ്പിൽ അശേഷം ലജ്ജകൂടാതിരീക്കുന്ന നാം (സ്വന്തം ഗുണങ്ങൾ ധനികരെ അറിയിച്ച് അവരുടെ പ്രീതി സമ്പാദിക്കുന്നതിനായി) സ്വന്തം ഗുണങ്ങളെക്കുറിച്ച് പ്രശംസിക്കുക എന്ന മഹാപാപവും നാം ചെയ്തുവല്ലോ.

(ആത്മപ്രശംസാ മരണം പരനിന്ദാ തഥൈവ ച എന്ന വചനമനുസരിച്ച് സ്വയം പ്രശംസിക്കുന്നത് ആത്മഹത്യയ്ക്ക് തുല്യമായ പാപമാണ്).

**ക്ഷാന്തം ന ക്ഷമയാ ഗൃഹോചിതസുഖം ത്യക്തം ന സന്തോഷതഃ**
**സോഢോ ദുഃസഹശീതതാപപവനക്ലേശാ ന തപ്തം തപഃ**
**ധ്യാതം വിത്തമഹർനിശം നിയമിതപ്രാണൈർന്ന ശംഭോ പദം**
**തത്തൽകർമ്മ കൃതം യദേവ മുനിഭിസ്തൈസ്തൈഃ ഫലൈർവഞ്ചിതാഃ 6**

മേല്പറഞ്ഞ ക്ലേശങ്ങളും അപമാനവുമെല്ലാം ഞാൻ ക്ഷമാപൂർവ്വം സഹിച്ചില്ല.

ഗൃഹജീവിതത്തിൽനിന്നു കിട്ടേണ്ടിയിരുന്ന സുഖങ്ങളൊന്നും എനിക്കു ലഭിച്ചില്ലെങ്കിലും സന്തോഷപൂർവ്വം അവയെ ത്യജിക്കുകയും ചെയ്തില്ല. ദുസ്സഹങ്ങളായ തണുപ്പും വെയിലും കാറ്റും നിമിത്തമുണ്ടായ ദുഃഖങ്ങളെയും സഹിക്കുകയുണ്ടായി. എന്നാൽ തപസ്സ് അനുഷ്ഠിച്ചതുമില്ല. രാപകലില്ലാതെ ധനത്തിനെത്തന്നെ ധ്യാനിച്ചു. എന്നാൽ പ്രാണനെ അടക്കിവച്ചിട്ടു പരമശിവന്റെ പാദങ്ങളെ ധ്യാനിച്ചില്ല. മഹർഷികൾ എന്തൊക്കെ കർമ്മങ്ങൾ ചെയ്യുന്നുവോ അതെല്ലാം ഞാനും ചെയ്തു. എന്നാൽ അവയുടെയൊന്നും ഫലങ്ങൾ എനിക്ക് കിട്ടിയതുമില്ല.

(മാനാപമാനങ്ങളെയും സുഖദുഃഖങ്ങളെയും ശീതോഷ്ണങ്ങളെയും സഹിച്ചുവെങ്കിലും അത് ക്ഷമയോടെയും വൈരാഗ്യത്തോടെയും സന്തോഷത്തോടെയും കൂടിയായിരുന്നില്ല ചെയ്തത്. രാപകൽ ധ്യാനിച്ചു എന്നാൽ അത് പരമേശ്വരനെയല്ലായിരുന്നു. അതുകൊണ്ട് ബാഹ്യമായി മഹർഷിമാരെപ്പോലെയെല്ലാം ചെയ്തുവെങ്കിലും അവരെപ്പോലെ മോക്ഷ സുഖം പ്രാപിക്കുവാൻ കഴിഞ്ഞില്ല. അതിനു മൂലഹേതു തൃഷ്ണയാണ്. തൃഷ്ണ സകല വിധ ശ്രേയസ്സിനെയും നശിപ്പിക്കുന്നു എന്നു സാരം.)

**ഭോഗാ ന ഭുക്താ വയമേവ ഭുക്താഃ**
**തപോ ന തപ്തം വയമേവ തപ്താഃ**
**കാലോ ന യാതോ വയമേവ യാതാഃ**
**തൃഷ്ണാ ന ജീർണ്ണാ വയമേവ ജീർണ്ണാഃ** 7

നാം സുഖഭോഗങ്ങളൊന്നും അനുഭവിച്ചില്ല. എന്നാൽ ഭോഗമനുഭവിക്കുവാൻ വേണ്ടിയുള്ള യത്നത്തിനിടയിൽ ദുഃഖചിന്തകൾ നമ്മെ കാർന്നു തിന്നുകയുണ്ടായി. തപസ്സൊന്നും നാം അനുഷ്ഠിച്ചില്ല. എങ്കിലും നാം തന്നെ ദുഃഖം മൂലം തപ്തന്മാരായിത്തീർന്നു. കാലം കഴിഞ്ഞു പോയില്ല എന്നാൽ നാം പോയതിനു തുല്യമായി (നമ്മുടെ ജീവിതം അവസാനിക്കാറായി). ആഗ്രഹം അശേഷവും ക്ഷയിച്ചിട്ടില്ല. എന്നാൽ നാം ക്ഷയിക്കുകയും ചെയ്തു. അതായത് ദുരാശ ഹേതുവായി ചെയ്യേണ്ട പ്രവൃത്തികൾ ഒന്നും തന്നെ ചെയ്യാതെ വെറുതെ കാലം കഴിച്ചുകൂട്ടി ജരാനരകൾ ബാധിച്ച് നാം ക്ഷയിച്ചുപോയി എന്നു സാരം.

**വലിഭിർമ്മുഖമാക്രാന്തം പലതൈനാങ്കിതം ശിരഃ**
**ഗാത്രാണി ശിഥിലായന്തേ തൃഷ്ണൈകാ തരുണായതേ 8**

മുഖം ചുളിവുകളെക്കൊണ്ടു നിറയുകയും തല നരകളെക്കൊണ്ട് അങ്കിതമാകയും ശരീരത്തിലെ അവയവങ്ങളൊക്കെ ശിഥിലീകരിച്ചു സ്വാധീനമല്ലാതായിത്തീരുകയും ചെയ്തു. എന്നിട്ടും തൃഷ്ണ മാത്രം യൗവന ദശയെ പ്രാപിച്ചുതന്നെ വരുന്നു. വാർദ്ധക്യമായിട്ടും തൃഷ്ണയ്ക്ക് (ആശയ്ക്ക്) പുഷ്ടിയേറിത്തന്നെവരുന്നു എന്നുസാരം.

**നിവൃത്താ ഭോഗേച്ഛാ പുരുഷബഹുമാനോ?പി ഗളിതഃ**
**സമാനാഃ സ്വർയാതാഃ സപദി സുഹൃദോ ജീവിതസമാഃ**
**ശനൈർയഷ്ട്യുത്ഥാനം ഘനതിമിരരുദ്ധേ ച നയനേ**
**അഹോ മൂഢഃ കായസ്തദപി മരണാപായചകിതഃ 9**

ഇന്ദ്രിയങ്ങൾ ക്ഷയിച്ചുപോയതുമൂലം ഭോഗത്തിലുള്ള ആഗ്രഹങ്ങളെല്ലാം ശമിച്ചു. ജനങ്ങൾക്ക് തന്നോടുള്ള ബഹുമാനവും ഇല്ലാതായി. പ്രാണതുല്യമായ സ്നേഹത്തോടും തുല്യപ്രായത്തോടും കുടിയുണ്ടായിരുന്ന സ്നേഹിതന്മാരെല്ലാം സ്വർഗ്ഗം പ്രാപിച്ചു കഴിഞ്ഞു. വടിയുടെ സഹായത്താൽ മാത്രമേ സാവധാനത്തിലെങ്കിലും എണീക്കുവാനും നിവൃത്തിയുള്ളൂ. തിമിരം ബാധിച്ചതുനിമിത്തം കണ്ണുകൾ നിഷ്പ്രയോജനങ്ങളായി. ഇങ്ങനെയൊക്കെആയിത്തീർന്നിട്ടും ശരീരത്തിനു മരണത്തെ വലിയ ഭയമായിരിക്കുന്നു. ഇതു അത്യാശ്ചര്യംതന്നെ!

**ആശാ നാമ നദീ മനോരഥജലാ തൃഷ്ണാതരംഗാകുലാ**
**രാഗഗ്രാഹവതീ വിതർക്കവിഹഗാ ധൈര്യദ്രുമധ്വംസിനീ**
**മോഹാവർത്തസുദുസ്തരാതിഗഹനാ പ്രോത്തുംഗചിന്താതടീ**
**തസ്യാഃ പാരഗതാ വിശുദ്ധമനസോ നന്ദന്തി യോഗീശ്വരാഃ 10**

ആശയാകുന്ന മഹാനദി മനോരാജ്യമാകുന്ന ജലത്തോടുകൂടിയും, ആഗ്രഹമാകുന്ന തിരമാലകളാൽ നിറഞ്ഞും അനുരാഗമാകുന്ന മുതലയോടുകൂടിയും, ദുശ്ശാഠ്യങ്ങളാകുന്ന പക്ഷികളോടുകൂടിയും, ധൈര്യമാകുന്ന വൃക്ഷത്തെ ധ്വംസിക്കുന്നതായും, മോഹമാകുന്ന ചുഴിനിമിത്തം കടക്കാൻ പാടില്ലാത്തതായും അത്യന്തം ഭയങ്കരമായും, ദുരാലോചനയാകുന്ന അത്യുന്നതമായ കരകളോടുകൂടിയതായും ഇരിക്കുന്നു. ഈ മഹാ

നദിയുടെ മറുകരകടന്നിട്ടുള്ളവരും പരിശുദ്ധമായ മനസ്സോടു കൂടിയവരും ആയ യോഗീന്ദ്രന്മാർ സർവോൽക്കർഷേണ ജയിക്കുന്നു.

# 2. വിഷയപരിത്യാഗവിഡംബനാ

**ന സംസാരോത്പന്നം ചരിതമനുപശ്യാമി കുശലം**
**വിപാകഃ പുണ്യാനാം ജനയതി ഭയം മേ വിമൃശതഃ**
**മഹദ്ഭിഃ പുണ്യൗഘൈശ്ചിരപരിഗൃഹീതാശ്ച വിഷയാ**
**മഹാന്തോ ജായന്തേ വ്യസനമിവ ദാതും വിഷയിണാം 11**

ഈ പ്രപഞ്ചത്തിൽ നടക്കുന്ന സംഗതികളൊന്നും തന്നെ നല്ലതായിട്ടു കാണുന്നില്ല. പുണ്യകർമ്മങ്ങളുടെ ഫലത്തെ കുറിച്ച് ആലോചിക്കും തോറും എനിക്കു ഭയവും അനുഭവപ്പെടുന്നു. (സമ്പത്തു വർദ്ധിക്കുന്നതനുസരിച്ച് പൂർവപുണ്യം ക്ഷയിക്കുകയാണല്ലോ എന്ന ചിന്തയാണ് ഭയമുളവാക്കുന്നത്). വളരെ വലുതായ പുണ്യസഞ്ചയം കൊണ്ട് ചിരകാലമായി സമ്പാദിച്ചുവെച്ച സുഖഭോഗവസ്തുക്കൾ പോലും വിഷയാസക്തർക്ക് അത്യധികമായ സങ്കടത്തിന് കാരണമാകുന്നു. (അനിത്യമായ ഭോഗവസ്തുക്കളെ സമ്പാദിക്കുകയും അവയെ ആസക്തിപൂർവ്വം നിരന്തരം അനുഭവിക്കുകയും ചെയ്യുന്നത് ദുഃഖഹേതുവാണെന്നു സാരം. ഈ തത്വം അടുത്ത ശ്ലോകത്തിൽ ഒന്നുകൂടി വ്യക്തമാക്കുന്നുണ്ട്).

**അവശ്യം യാതാരശ്ചിരതരമുഷിത്വാപി വിഷയാ**
**വിയോഗേ കോ ഭേദസ്ത്യജതി ന ജനോ യത് സ്വയമമൂൻ**
**വ്രജന്തഃ സ്വാതന്ത്ര്യാദതുലപരിതാപായ മനസഃ**
**സ്വയം ത്യക്താ ഹ്യേതേ ശമസുഖമനന്തം വിദധതി 12**

വിഷയവസ്തുക്കളും പുത്രമിത്രകളത്രാദികളും ഒരുവന്റെ കൂടെ എത്ര കാലം ഇരുന്നാലും ഒടുവിൽ അവയെല്ലാം അവനെ കൈവിട്ടുപോകുമെന്നുള്ളതു തീർച്ചതന്നെ. അതിനാൽ മനുഷ്യൻ സ്വയം ഇവകളെ വിടുന്നതിലും അവ തന്നെ മനുഷ്യനെ വിട്ടുപോകുന്നതിലും എന്തു വ്യത്യാസമാണുള്ളത്? രണ്ടു തരത്തിലുള്ള വിയോഗവും തമ്മിൽ യാതൊരു ഭേദവുമില്ല. എന്നാലും മനുഷ്യൻ സ്വയം ഈവകവിഷയങ്ങളെ ഉപേക്ഷിക്കുന്നതുമില്ല. ഇവ സ്വയം വിട്ടു പോകുന്ന പക്ഷം അത് അവന്റെ മനസ്സിന് അത്യധികമായ സങ്കടമുണ്ടാകുന്നു. വിഷയങ്ങളെ അവൻ സ്വയം ഉപേക്ഷിക്കുന്ന പക്ഷം അവൻ അനന്തസുഖത്തെ അനുഭവിക്കുകയും ചെയ്യുന്നു.

**ബ്രഹ്മജ്ഞാനവിവേകനിർമ്മലധിയഃ കുർവ്വന്ത്യഹോ ദുഷ്കരം**
**യന്മുഞ്ചന്ത്യുപഭോഗഭാഞ്ജ്യപി ധനാന്യേകാന്തതോ നിഃസ്പൃഹാഃ**
**സംപ്രാപ്താന്ന പുരാ ന സമ്പ്രതി ന ച പ്രാപ്തൗ ദൃഢപ്രത്യയാൻ**
**വാഞ്ഛാമാത്രപരിഗ്രഹാനപി പരം ത്യക്തും ന ശക്താ വയം 13**

ബ്രഹ്മജ്ഞാനജന്യമായ വിവേകത്താൽ നിർമ്മലമായ ബുദ്ധിയോടു കൂടിയവർ ചെയ്വാൻ അത്യധികം ദുഷ്കരമായ കർമ്മങ്ങളെ ചെയ്യുന്നത് ആശ്ചര്യംതന്നെ. അത്യന്തം വിരക്തന്മാരായ ആ ജ്ഞാനികൾ തങ്ങളുടെ കൈവശമിരിക്കുന്നതും ഭോഗസുഖം നല്കിക്കൊണ്ടിരിക്കുന്നതുമായ ധനത്തിനെയും ഉപേക്ഷിക്കുന്നു. എന്നാൽ നാമാകട്ടെ, ഇതുവരെ നാം നേടിയിട്ടില്ലാത്തതും, ഇപ്പോൾ കൈവശമില്ലാത്തതും, ഭാവിയിൽ നേടുവാൻ സാധിക്കുമെന്ന് ഉറപ്പില്ലാത്തതും എന്നിട്ടും നാം ആഗ്രഹിക്കുന്നതുമായ വസ്തുക്കളെപ്പോലും ഉപേക്ഷിക്കുവാൻ ശക്തരായിത്തീരുന്നില്ല.

**ധന്യാനാം ഗിരികന്ദരേഷു വസതാം ജ്യോതിഃ പരം ധ്യായതാം**
**ആനന്ദാശ്രുജലം പിബന്തി ശകുനാ നിഃശങ്കം അങ്കേശയാഃ**
**അസ്മാകം തു മനോരഥോപരചിതപ്രാസാദവാപീതട**
**ക്രീഡാകാനനകേലികൗതുകജുഷാം ആയുഃ പരം ക്ഷീയതേ 14**

പർവ്വതശിഖരങ്ങളിലുള്ള ഗുഹകളിൽ വസിക്കുന്നവരും പരമമായ ജ്യോതിസ്സിനെ ധ്യാനിക്കുന്നവരും ആയിരിക്കുന്ന ധന്യന്മാരുടെ മടിത്തടങ്ങളിൽ പക്ഷികൾ കടന്നിരുന്ന് അവരുടെ ഈശ്വരധ്യാനജന്യമായ ആനന്ദാശ്രുക്കളെ അവ യാതൊരു ഭീതിയും കൂടാതെ പാനം ചെയ്യുന്നു. (ഋഷിശ്വരന്മാരായിട്ടുള്ളവരെ പക്ഷിമൃഗാദികൾ കൂടി വിശ്വസിച്ച് അവരോടൊത്തു പെരുമാറുന്നു അതായത് അവരുടെ ജന്മം സഫലമായിത്തീരുന്നു). എന്നാൽ മനോരാജ്യത്തിൽ മാത്രം കെട്ടപ്പെട്ടിട്ടുള്ള മണിമാളികകളിലും, വാപീതടങ്ങളിലും, ലീലോദ്യാനങ്ങളിലും കളിച്ചു രസിക്കുവാൻ കൊതിക്കുന്നവരായ നമ്മുടെ ആയുസ്സാകട്ടെ വ്യർത്ഥമായി ക്ഷയിച്ചുകൊണ്ടിരിക്കുന്നു.

**ഭിക്ഷാശനം തദപി നീരസമേകവാരം**
**ശയ്യാ ച ഭൂഃ പരിജനോ നിജദേഹമാത്രം**
**വസ്ത്രഞ്ച ജീർണ്ണശതഖണ്ഡമതീ ച കന്ഥാ**
**ഹാ ഹാ തഥാപി വിഷയാ ന പരിത്യജന്തി 15**

ഭിക്ഷാടനംകൊണ്ടു സിദ്ധിക്കുന്നത് യാതൊരു രുചിയുമില്ലാതെ ഭക്ഷണമാകുന്നു. അതും ഒരൊറ്റനേരംമാത്രം. കിടക്കയോ വെറും തറ. ഭൃത്യന്മാർ വല്ലവരുമുണ്ടെന്നുവച്ചാൽ അതു തന്റെ ദേഹം മാത്രം. ശരീരത്തെ മറയ്ക്കുവാനുള്ള വസ്ത്രമോ ജീർണ്ണിച്ചതും അനേകം സുഷിരങ്ങളോടുകൂടിയതുമായ കീറത്തുണിയാകുന്നു. കഥ ഇങ്ങനെയൊക്കെയാണെങ്കിലും വിഷയാസക്തി എന്നെ കൈവിട്ടു പോകുന്നില്ല. അതല്ലേ കഷ്ടാൽ കഷ്ടതരമായിട്ടുള്ളത്?

**സ്തനൗ മാംസഗ്രന്ഥീ കനകകലശാവിത്യുപമിതൗ**
**മുഖം ശ്ലേഷ്മാഗാരം തദപി ച ശശാങ്കേന തുലിതം**
**സ്രവൻമൂത്രക്ലിന്നം കരിവരശിരസ്പർദ്ധി ജഘനം**
**മുഹുർനിന്ദ്യം രൂപം കവിജനവിശേഷൈർഗുരുകൃതം 16**

മാംസംകൊണ്ടു നിറയപ്പെട്ടിരിക്കുന്ന മുലകൾ സ്വർണ്ണക്കുടങ്ങളോടും, കഫം, ഉമിനീർ മുതലായ മാലിന്യങ്ങൾ നിറഞ്ഞിരിക്കുന്ന മുഖം ചന്ദ്രനോടും, ഒഴുകിക്കൊണ്ടിരിക്കുന്ന മൂത്രത്താൽ നിറയപ്പെട്ടിരിക്കുന്ന പൃഷ്ഠഭാഗം ഗജശ്രേഷ്ഠന്റെ മസ്തകങ്ങളോടുമാണ് ഉപമിക്കപ്പെട്ടിരിക്കുന്നു. ഇത്തരത്തിലുള്ള ഉപമകളെക്കൊണ്ട് കവികൾ വളരെയധികം പ്രശംസിച്ചിട്ടുള്ള സ്ത്രീരൂപം എത്രയും നിന്ദ്യമായിട്ടുള്ളതാകുന്നു.

**ഏകോ രാഗിഷു രാജതേ പ്രിയതമാദേഹാർദ്ധധാരീ ഹരോ**
**നീരാഗേഷു ജനോ വിമുക്തലലനാസംഗോ ന യസ്മാത്പരഃ**
**ദുർവ്വാരസ്മരബാണപന്നഗവിഷവ്യാവിദ്ധമുഗ്ദ്ധോ ജനഃ**
**ശേഷഃ കാമവിഡംബിതാന്ന വിഷയാൻ ഭോക്തും ന മോക്തും ക്ഷമഃ 17**

പ്രിയതമയുടെ (ശ്രീപാർവ്വതീദേവിയുടെ) പകുതി ശരീരത്തെ ധരിച്ചിരിക്കുന്ന ശിവൻ സംസാരികളായിട്ടുള്ളവരിൽവച്ച് ഒന്നാമനായിട്ടുതന്നെയിരിക്കുന്നു. എന്നാൽ സംസാരത്തെ ത്യജിച്ചവരിലും സ്ത്രീസംഗത്തിൽ വിമുക്തന്മാരായിട്ടുള്ളവരിൽ വച്ചും ശിവൻ അഗ്ര്യനാകുന്നു. തടുക്കാൻ പാടില്ലാത്തതായ കാമന്റെ അസ്ത്രമാകുന്ന സർപ്പത്തിന്റെ വിഷബാധയാൽ മൂഢതയെ പ്രാപിച്ചിട്ടുള്ളവരായ മറ്റുജനങ്ങൾ കാമദേവന്റെ പ്രാഭവത്താൽ മദനപരവശന്മാരായി വിഷയങ്ങളെ വേണ്ടപോലെ അനുഭവിക്കുന്നതിനും ഉപേക്ഷിക്കുന്നതിനും സാമർത്ഥ്യമില്ലാത്തവരാകുന്നു.

**അജാനൻ ദാഹാത്മ്യം പതതു ശലഭസ്തീവ്രദഹനേ**
**സ മീനോപ്യജ്ഞാനാദ്ബഡിശയുതമശ്നാതു പിശിതം**
**വിജാനന്തോപ്യേതേ വയമിഹ വിപജ്ജാലജടിലാൻ**
**ന മുഞ്ചാമഃ കാമാനഹഹ ഗഹനോ മോഹമഹിമാ 18**

ശലഭം അഗ്നിയുടെ ദാഹകസ്വഭാവമറിയാതെ തീവ്രമായ അഗ്നിയിൽ പതിക്കയും, മത്സ്യം ചൂണ്ടലിൽ ബന്ധിച്ചിട്ടുള്ള മാംസത്തെ അറിവില്ലായ്മ നിമിത്തം ഭക്ഷിച്ചു നശിച്ചുപോകയും ചെയ്യുന്നു. ഇത് അവകളുടെ അറിവില്ലായ്മനിമിത്തം സംഭവിക്കുന്നതാകുന്നു. എന്നാൽ നാമാകട്ടെ വേണ്ടത്ര അറിവുള്ളവരായിരുന്നിട്ടും ആപത്തു നിറഞ്ഞിരിക്കുന്ന ഭോഗവസ്തുക്കളെ കൈവിടുന്നില്ല. ഇതെത്ര കഷ്ടം! മോഹത്തിന്റെ (അവിവേകത്തിന്റെ) മാഹാത്മ്യം അതികേമം തന്നെ.

**തൃഷാ ശുഷ്യത്യാസ്യേ പിബതി സലിലം ശീതമധുരം**
**ക്ഷുധാർത്തഃ ശാല്യന്നം കബളയതി മാംസാദികലിതം**
**പ്രദീപ്തേ കാമാഗ്നൗ സുദൃഢതരമാലിംഗതി വധൂം**
**പ്രതീകാരം വ്യാധഃ സുഖമിതി വിപര്യസ്യതി ജനഃ 19**

അതിയായ ദാഹംകൊണ്ട് വായ്‌വരളുമ്പോൾ നല്ല തണുപ്പുള്ളതും മധുരമുള്ളതുമായ വെള്ളം കുടിക്കുന്നു. വിശപ്പുകൊണ്ട് വലയുമ്പോൾ മാംസാദിസംയുക്തമായ നെല്ലരിച്ചോറിനെ ഭക്ഷിക്കുകയും ചെയ്യുന്നു. എന്നാൽ കാമാഗ്നിയാൽ കത്തിയെരിയുമ്പോഴാകട്ടെ സ്ത്രീയെ നന്നേ മുറുകെ കെട്ടിപ്പിടിച്ചുകൊണ്ട് ആലിംഗനം ചെയ്യുന്നു. എന്നാൽ ഇതു രോഗത്തിനുള്ള പ്രതിവിധിയാണെന്നറിയാതെ ഇതിനെ സുഖമാണെന്നു ജനങ്ങൾ തെറ്റിദ്ധരിക്കുന്നു.

**തുംഗം വേശ്മ സുതാഃ സതാമഭിമതാഃ സംഖ്യാതിഗാഃ സമ്പദഃ**
**കല്യാണീ ദയിതാ വയശ്ച നവമിത്യജ്ഞാനമൂഢോ ജനഃ**
**മത്വാ വിശ്വനശ്വരം നിവിശതേ സംസാരകാരാഗൃഹേ**
**സംദൃശ്യ ക്ഷണഭംഗുരം തദഖിലം ധന്യസ്തു സന്ന്യസ്യതി 20**

ഏറ്റവും ഉന്നതമായ ഗൃഹമുണ്ട്. പുത്രന്മാർ സജ്ജനസമ്മതന്മാരാണ്. സമ്പത്ത് എണ്ണമറ്റതാണ്. ഭാര്യയോ അതിസുന്ദരി. പ്രായം വളരെ ചെറുപ്പവും. എന്നിങ്ങനെ ചിന്തിക്കുന്ന അജ്ഞന്മാരായിരിക്കുന്ന ജനങ്ങൾ

ഈ ലോകം ഒരു കാലത്തും നശിച്ചുപോകാത്തതാണെന്നു കരുതിക്കൊണ്ട് സംസാരമാകുന്ന കാരാഗൃഹത്തിനകത്തു പ്രവേശിക്കുന്നു. എന്നാൽ ഭാഗ്യവാന്മാരായിട്ടുള്ളവരാകട്ടെ മേൽപറഞ്ഞവകളെല്ലാം ക്ഷണപ്രഭാചഞ്ചലങ്ങളാണെന്നുള്ള പരമാർത്ഥത്തെ അറിഞ്ഞിട്ട് സർവ്വസ്വവും ഉപേക്ഷിച്ച് സന്യാസവൃത്തിയെ അവലംബിക്കുന്നു.

## 3. യാജ്ഞാദൈന്യദൂഷണം

**ദീനാ ദീനമുഖൈഃ സദൈവ ശിശുകൈരാകൃഷ്ടജീർണ്ണാംബരാ**
**ക്രോശത്ഭിഃ ക്ഷുധിതൈർന്നിരന്നവിധുരാ ദൃശ്യാ ന ചേദ്ഗേഹിനീ**
**യാച്ഞാഭംഗഭയേന ഗദ്ഗദഗലത്രുട്യദ്വിലീനാക്ഷരം**
**കോ ദേഹീതി വദേത്സ്വദഗ്ദ്ധജഠരസ്യാർത്ഥേ മനസ്വീ പുമാൻ 21**

വിശന്നിരിക്കുന്നവരും ക്ഷീണിച്ച മുഖത്തോടുകൂടിയവരും കരഞ്ഞു കൊണ്ടിരിക്കുന്നവരായ തന്റെ കുഞ്ഞുങ്ങളാൽ ഉപദ്രവിക്കപ്പെടുന്നവളും, ജീർണ്ണവസ്ത്രത്തോടുകൂടിയവളും, ക്ഷീണിച്ചവളും ആഹാരംകഴിക്കാത്ത തിനാൽ തളർന്നവളും ആയ ഭാര്യയെ കണ്ടില്ലായിരുന്നുവെങ്കിൽ യാചന നിഷേധിക്കപ്പെടുമെന്ന അപമാനഭയത്താൽ കണ്ഠത്തിൽ നിന്നും പുറത്തു വരുന്നതിനുമുമ്പായി അവിടെത്തന്നെ ലയിച്ചതായ "എനിക്കു തരൂ" എന്ന വാക്കിനെ വിശന്നുപൊരിയുന്ന സ്വന്തം വയറിനുവേണ്ടി ധീരനായ ആരാണു പറയുക? (അഭിമാനിയായ ഒരാൾ സ്വന്തം ഉദരപൂരണത്തിനായി ഒരിക്കലും അന്യനോടു യാചിക്കില്ല. എന്നാൽ സ്വന്തം ഭാര്യയും കുഞ്ഞു ങ്ങളും വിശപ്പും ദാഹവും സഹിക്കാൻ കഴിയാതെ കഷ്ടപ്പെടുന്നതുകാണു മ്പോൾ മാനാപമാനങ്ങളെ ഒന്നും തന്നെ ചിന്തിക്കാതെ യാചിക്കതന്നെ ചെയ്യുമെന്നു സാരം.)

**അഭിമതമഹാമാനഗ്രന്ഥിപ്രഭേദപടീയസീ**
**ഗുരുതരഗുണഗ്രാമാംഭോജസ്ഫുടോജ്ജ്വലചന്ദ്രികാ**
**വിപുലവിലസൽലജ്ജാവല്ലീവിതാനകുഠാരികാ**
**ജഠരപിഠരീ ദുഷ്പൂരേയം കരോതി വിഡംബനം 22**

പ്രിയപ്പെട്ടതും മഹത്തുമായ അഭിമാനമാകുന്ന കെട്ടു ഛേദിക്കു ന്നതിൽ സമർത്ഥമായും, വലുതായ ഗുണസമൂഹമാകുന്ന താമരപ്പൂക്കളെ സങ്കോചിപ്പിക്കുന്ന ഉജ്ജ്വല ചന്ദ്രികയായും, പടർന്നുപന്തലിച്ചിരിക്കുന്ന ലജ്ജയാകുന്ന വള്ളിക്കു മൂർച്ചയേറിയ കോടാലിയുമായ വയറാകുന്ന ഈ പെട്ടി പരിഹാസത്തെ ഉണ്ടാക്കിത്തീർക്കുന്നു. ഉദരപൂരണത്തിനുവേണ്ടി യാചിക്കുമ്പോൾ അഭിമാനവും, സദ്ഗുണങ്ങളും ലജ്ജയും നാം സ്വയം നശിപ്പിച്ചു കളയുന്നു എന്നു സാരം.

**പുണ്യേ ഗ്രാമേ വനേ വാ മഹതി സിതപടച്ഛന്നപാലിം കപാലിം**
**ഹ്യാദായ ന്യായഗർഭദ്വിജഹുതഹുതഭുഗ്ധൂമധൂമ്രോപകണ്ഠേ**
**ദ്വാരം ദ്വാരം പ്രവിഷ്ടോ വരമുദരദരീപൂരണായ ക്ഷുധാർതോ**
**മാനീ പ്രാണൈഃ സനാഥോ ന പുനരനുദിനം തുല്യകുല്യേഷു ദീനഃ 23**

മാനമുള്ളവർ വിശപ്പുകൊണ്ടു വലയുമ്പോൾ (ദാരിദ്ര്യബാധിതനായിത്തീരുമ്പോൾ) ഉദരപൂരണാർത്ഥം തന്നോടു സമന്മാരായിട്ടുള്ളവരോടു അനുദിനം യാചിക്കുന്നതിനേക്കാൾ ശ്രേഷ്ഠമായിട്ടുള്ളത് പരിശുദ്ധമായ അഗ്രഹാരങ്ങളിലോ വനങ്ങളിലോ ബ്രാഹ്മണൻ ഹോമം നടത്തുന്നതിനു സമീപമുള്ള പ്രദേശങ്ങളിലോ ഉള്ള വീടുകൾ തോറും ചെന്നിട്ട് മുകൾവശം വെള്ളവസ്ത്രംകൊണ്ടു മറയ്ക്കപ്പെട്ടിട്ടുള്ള തലയോട്ടിൽ ഭിക്ഷവാങ്ങി വയറു നിറയ്ക്കുകയാകുന്നു.

**ഗംഗാതരംഗകണശീകരശീതളാനി**
**വിദ്യാധരാധ്യുഷിതചാരുശിലാതലാനി**
**സ്ഥാനാനി കിം ഹിമവതഃ പ്രളയം ഗതാനി**
**യത് സാവമാനപരപിണ്ഡരതാ മനുഷ്യാഃ 24**

ഗംഗനാദിയുടെ തിരമാലകളെക്കൊണ്ടും മഞ്ഞുതുള്ളികളെക്കൊണ്ടും തണുത്തിട്ടുള്ളതും, വിദ്യാധരന്മാർ (ദേവന്മാർ) വസിക്കുന്നതും മനോഹരമായ ശിലാതലങ്ങളോടുകൂടിയിരിക്കുന്നതുമായ ഹിമവൽപർവ്വത പ്രദേശങ്ങൾ പ്രളയത്തിൽ നശിച്ചുവോ? ഇല്ലെങ്കിൽപിന്നെ എന്തിനാണ് മനുഷ്യർ അപമാനകരമായ പരപിണ്ഡത്തിൽ (അന്യരുടെ ചോറിൽ) ആഗ്രഹമുള്ളവരായിത്തീരുന്നത്? തപം ചെയ്യുവാൻ പുണ്യഭൂമിയായ ഹിമവൽപ്രദേശമിരിക്കുമ്പോൾ മനുഷ്യർ അതിലേക്ക് ഉദ്യുക്തരാകാതെ യാചിച്ചു ഭക്ഷിക്കുവാൻ തയ്യാറാകുന്നതെന്തിനാണെന്നു സാരം.

**കിം കന്ദാഃ കന്ദരേഭ്യഃ പ്രളയമുപഗതാ നിർഝരാ വാ ഗിരിഭ്യഃ**
**പ്രധ്വസ്താ വാ തരുഭ്യഃ സരസഫലഭൃതോ വല്കലിന്യശ്ച ശാഖാഃ**
**വീക്ഷ്യന്തേ യന്മുഖാനി പ്രസഭമപഗതപ്രശ്രയാണാം ഖലാനാം**
**ദുഃഖാപ്തസ്വല്പവിത്തസ്മയപവനവശാനർതിതഭ്രൂലതാനി 25**

പർവ്വതങ്ങളിൽനിന്ന് അരുവികളും ഗുഹകളുടെ സമീപപ്രദേശങ്ങളിൽ നിന്നു കിഴങ്ങുകളും നാശംപ്രാപിച്ചു പൊയ്പ്പോയോ? പക്വ

ങ്ങളായ ഫലങ്ങളെ വഹിക്കുന്നവയും വല്ക്കലത്തോടുകൂടിയവയുമായ ശിഖരങ്ങൾ വൃക്ഷങ്ങളിലൊന്നും തന്നെ ഇല്ലാതായിക്കഴിഞ്ഞോ? ഇല്ലെങ്കിൽപ്പിന്നെ വിനയലേശംപോലുമില്ലാത്തവരും ദുഷ്ടന്മാരുമായവരുടെ, കഷ്ടപ്പെട്ടു സമ്പാദിച്ചിട്ടുള്ള അല്പദ്രവ്യത്തിന്റെ അഹങ്കാരമാകുന്ന കാറ്റിനാൽ ഇളക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഭ്രൂലതകളോടുകൂടിയ (പുരികങ്ങളോടുകൂടിയ) മുഖം കാണേണ്ടിവരുന്നതെന്തുകൊണ്ടാണ്? ദുഷ്ടജനങ്ങളെ ആശ്രയിച്ചു അവരുടെ ദുർമുഖം കണ്ട് സങ്കടമനുഭവിക്കാതെ വനത്തിൽ ചെന്ന് അവിടത്തെ സുലഭമായ ഫലമൂലങ്ങളെ ഇഷ്ടംപോലെ അശിച്ചുകൊണ്ട് മരവുരിയുമുടുത്ത് തപോവൃത്തിയിൽ ഏർപ്പെടുന്നതാണുത്തമം എന്നു വിവക്ഷ.

**പുണ്യൈർമൂലഫലൈസ്തഥാ പ്രണയിനീം വൃത്തിം കുരുഷ്വാധുനാ**
**ഭൂശയ്യാം നവപല്ലവൈരകൃപണൈരുത്തിഷ്ഠ യാവോ വയം**
**ക്ഷുദ്രാണാം അവിവേകമൂഢമനസാം യത്രേശ്വരാണാം സദാ**
**വിത്തവ്യാധിവികാരവിഹ്വലഗിരാം നാമാപി ന ശ്രൂയതേ 26**

ഇനിയിപ്പോൾ പവിത്രങ്ങളായിരിക്കുന്ന ഫലമൂലങ്ങളെ ഭക്ഷിച്ചും എത്രയും മാർദ്ദവമേറിയും പുതിയതുമായ തളിരുകളെക്കൊണ്ടു കിടക്കയിൽ കിടന്നും ജീവിക്കാം. പെട്ടെന്നെഴുനേൽക്കുക, അവിവേകംകൊണ്ടു മൂഢാത്മാക്കളും നീചന്മാരായും ധനമാകുന്ന വ്യാധിയാൽ വികലമായി സംസാരിക്കുന്നവരുമായ പ്രഭുജനങ്ങളുടെ പേരുപോലും കേൾക്കാനില്ലാത്ത കാട്ടിലേക്കുതന്നെ പുറപ്പെടാം.

**ഫലം സ്വേച്ഛാലഭ്യം പ്രതിവനമഖേദം ക്ഷിതിരുഹാം**
**പയഃ സ്ഥാനേ സ്ഥാനേ ശിശിരമധുരം പുണ്യസരിതാം**
**മൃദുസ്പർശാ ശയ്യാ സുലളിതലതാപല്ലവമയീ**
**സഹന്തേ സന്താപം തദപി ധനിനാം ദ്വാരി കൃപണാഃ 27**

വനത്തിലാണെങ്കിൽ വൃക്ഷങ്ങളിലൊക്കെ ഇഷ്ടംപോലെ വേണ്ട പഴവർഗ്ഗങ്ങളും, അങ്ങിങ്ങായി നദികളിൽ തണുത്തതും മധുരമുള്ളതുമായ ജലവും, അതിമൃദുവും മനോഹരങ്ങളുമായ ലതകളാലും തളിരുകളാലും നിർമ്മിക്കപ്പെട്ടിട്ടുള്ള മെത്തകളും ഒരു പ്രയാസവും കൂടാതെ എവിടെയും

കിട്ടും. എന്നിട്ടും ദ്രവ്യത്തിൽ ആശയുള്ളവർ ധനവാന്മാരുടെ വാതിൽ കാത്തു ദുഃഖത്തെ അനുഭവിക്കുന്നു.

**യേ വർതന്തേ ധനപതിപുരഃ പ്രാർത്ഥനാദുഃഖഭാജോ**
**യേ ചാല്പത്വം ദധതി വിഷയാക്ഷേപപര്യാപ്തബുദ്ധേഃ**
**തേഷാമന്തഃസ്ഫുരിതഹസിതം വാസരാണി സ്മരേയം**
**ധ്യാനച്ഛേദേ ശിഖരികുഹരഗ്രാവശയ്യാനിഷണ്ണഃ 28**

ധനവാന്റെ പടിക്കൽചെന്നു യാചിക്കനിമിത്തം ദുഃഖമനുഭവിക്കുന്ന വരും, ഭോഗവസ്തുക്കളെ സംഗ്രഹിക്കുന്നതിൽ മാത്രം തൃപ്തിയടഞ്ഞിരുന്ന ബുദ്ധി കാരണം അല്പത്വത്തെ പ്രാപിച്ചവരുമായാവരുടെ ദൈന്യം നിറഞ്ഞ ദിവസങ്ങളെ ഞാൻ പർവ്വതഗുഹയിലുള്ള ശിലയാകുന്ന കിടക്കയിൽ കിടന്നുകൊണ്ടു ധ്യാനാവസാനത്തിൽ പ്രകാശിക്കപ്പെടുന്ന പുഞ്ചിരിയോടു കൂടി സ്മരിക്കുന്നു.

**യേ സന്തോഷനിരന്തരപ്രമുദിതാസ്തേഷാം ന ഭിന്നാ മുദോ**
**യേ ത്വന്യേ ധനലുബ്ധസങ്കുലധിയസ്തേഷാം ന തൃഷ്ണാ ഹതാ**
**ഇത്ഥം കസ്യ കൃതേ കൃതഃ സ വിധിനാ കീദൃക്പദം സമ്പദാം**
**സ്വാത്മന്യേവ സമാപ്തഹേമമഹിമാ മേരുർന്ന മേ രോചതേ 29**

യാതൊരുവർ യദൃച്ഛയാ ലഭിക്കുന്നതിൽ തൃപ്തിയടയുകയും അതുകാരണം സദാ സന്തുഷ്ടരായിരിക്കുകയും ചെയ്യുന്നുവോ അവരുടെ സന്തോഷത്തിനു ഒരിക്കലും യാതൊരു കുറവും സംഭവിക്കുന്നില്ല. അന്യ ന്മാരായ യാതൊരുത്തർ ധനേച്ഛയാൽ ഇളക്കപ്പെട്ട ബുദ്ധിയോടുകൂടിയിരി ക്കുന്നുവോ അവർക്കു ഒരുകാലത്തും ആശയ്ക്കവസാനമുണ്ടാ കുന്നുമില്ല. ഇപ്രകാരമിരിക്കുകയാൽ അളവറ്റ സമ്പത്തുകളുടെ ഇരിപ്പിടവും, അന്യർ ക്കാർക്കും യഥാർത്ഥത്തിൽ ഉപകരിക്കാത്തതും സ്വർണ്ണത്തിന്റെ മഹിമ യോടുകൂടിയതുമായ ആ മേരുപർവ്വതം ആർക്കുവേണ്ടിയാണ് ബ്രഹ്മാവ് സൃഷ്ടിച്ചത്? അതുകൊണ്ടുതന്നെ മേരു എനിക്ക് അശേഷം രസിക്കുന്നില്ല. (സദാതൃപ്തിയുള്ളവരായ ആദ്യത്തെ കൂട്ടർക്ക് മേരുവിനെക്കൊണ്ട് യാതൊരു ആവശ്യവുമില്ല. എത്ര സമ്പത്തു ലഭിച്ചാലും മതിയാകാത്ത രണ്ടാമത്തെ കൂട്ടർക്ക് മേരുവിലെ സമ്പത്തു മുഴുവൻ ലഭിച്ചാലും

സന്തോഷമുണ്ടാവുകയുമില്ല. അപ്പോൾ രണ്ടു കൂട്ടർക്കും മേരു നിഷ്പ്രയോജകമാണെന്നു താല്പര്യം.)

**ഭിക്ഷാഹാരമദൈന്യമപ്രതിസുഖം ഭീതിച്ഛിദം സർവ്വതോ**
**ദുർമാത്സര്യമദാഭിമാനമഥനം ദുഃഖൗഘവിധ്വംസനം**
**സർവ്വത്രാന്വഹമപ്രയത്നസുലഭം സാധുപ്രിയം പാവനം**
**ശംഭോഃ സത്രമവാര്യമക്ഷയനിധിം ശംസന്തി യോഗീശ്വരാഃ 30**

ഭിക്ഷാന്നം ദൈന്യത്തിനു കാരണമല്ലാത്തതും, അതിനു സമാനമായ മറ്റു സുഖമില്ലാത്തതും, എല്ലാ വിധത്തിലുമുള്ള ഭയത്തേയും ദുർമ്മാത്സര്യത്തേയും അഹങ്കാരത്തേയും നശിപ്പിക്കുന്നതും, ദുഃഖസമൂഹത്തെ ഇല്ലാതെയാക്കിത്തീർക്കുന്നതും, എല്ലാ ദിക്കിലും എല്ലാ ദിവസവും സുലഭമായിക്കിട്ടുന്നതും, സാധുജനങ്ങൾക്ക് ഇഷ്ടമായതും, പാവനവും, അക്ഷയനിധിയായതും, ആർക്കും തടയാൻ സാധിക്കാത്തതുമായ പരമേശ്വരന്റെ സത്രം (അന്നക്ഷേത്രം) തന്നെയാണെന്നു യോഗീശ്വരന്മാർ അതിനെ പ്രശംസിക്കുന്നു. അതായത് എല്ലാ ദുഖങ്ങളേയും ശമിപ്പിച്ച് മുക്തിപദത്തെ നൽകുവാനുള്ള മഹത്ത്വം ഭിക്ഷാടനത്തിനുണ്ടെന്നു സാരം.

## 4. ഭോഗാസ്ഥൈര്യവർണനം

**ഭോഗേ രോഗഭയം കുലേ ച്യുതിഭയം വിത്തേ നൃപാലാദ് ഭയം**
**മാനേ ദൈന്യഭയം ബലേ രിപുഭയം രൂപേ ജരായാ ഭയം**
**ശാസ്ത്രേ വാദിഭയം ഗുണേ ഖലഭയം കായേ കൃതാന്താദ് ഭയം**
**സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം വൈരാഗ്യം ഏവാഭയം 31**

ഭൂമിയിൽ മനുഷ്യർക്കു ഭോഗത്തിൽ രോഗഭയം, കുലത്തിൽ ച്യുതി ഭയം (പതനം സംഭവിക്കുമോ എന്നുള്ള ഭയം), സമ്പത്തിൽ രാജാവിനാലുള്ള ഭയം, മാനത്തിൽ (അഭിമാനത്തിൽ) ദൈന്യഭയം (മറ്റൊരുവന്റെ മുമ്പിൽ ചെറുതായിപ്പോകുമോ എന്നുള്ള ഭയം), ബലത്തിൽ ശത്രുഭയം, സൗന്ദര്യത്തിൽ ജരയിൽനിന്നുള്ള ഭയം, ശാസ്ത്രത്തിൽ വാദിക്കുന്നവനിൽ നിന്നുള്ള ഭയം, ഗുണത്തിൽ (ശ്രേഷ്ഠമായ അവസ്ഥയിൽ) ദുർജ്ജനങ്ങളിൽ നിന്നുള്ള ഭയം, ശരീരത്തിൽ കാലനിൽനിന്നുള്ള ഭയം എന്നിങ്ങനെ എല്ലാ വസ്തുക്കളും ഭയാന്വിതമായിട്ടുതന്നെയിരിക്കുന്നു. പിന്നെ ഭയമില്ലാത്തതായി പ്രപഞ്ചത്തിൽ ഏതെങ്കിലുമുണ്ടെങ്കിൽ അതു വൈരാഗ്യം (യാതൊന്നിലും ആഗ്രഹമില്ലാത്തതായ അവസ്ഥ) മാത്രമാണ്. അതിനാൽ വൈരാഗ്യത്തിൽ സ്ഥിതിചെയ്യുന്നപക്ഷം യാതൊന്നിനേയും ഭയപ്പെടേണ്ടതില്ലെന്നു സാരം.

**ആക്രാന്തം മരണേന ജന്മ ജരസാ ചാത്യുജ്ജ്വലം യൗവനം**
**സന്തോഷോ ധനലിപ്സയാ ശമസുഖം പ്രൗഢാംഗനാവിഭ്രമൈഃ**
**ലോകൈർമ്മത്സരിഭിർഗുണാ വനഭുവോ വ്യാലൈർനൃപാ ദുർജനൈർ**
**അസ്ഥൈര്യേണ വിഭൂതയോപ്യുപഹതാ ഗ്രസ്തം ന കിം കേന വാ 32**

ജനനത്തെ മരണവും, അത്യധികം ശോഭിച്ചിരിക്കുന്നതായ യൗവനത്തെ വാർദ്ധക്യാവസ്ഥയും ആക്രമിക്കുന്നു. ധനത്തിലുള്ള ആഗ്രഹം കൊണ്ടു സംതൃപ്തിയും, യൗവനയുക്തകളായ സ്ത്രീജനങ്ങളുടെ കേളികൾകൊണ്ടു ശമസുഖവും (ഇന്ദ്രിയങ്ങളെ നിഗ്രഹം ചെയ്യുന്നതിനാലുള്ള സൗഖ്യം), അസൂയക്കാരായ ജനങ്ങളാൽ ഗുണങ്ങളും, സർപ്പങ്ങളാൽ പ്രകൃതിരമണീയമായ സ്ഥലങ്ങളും, ദുർജ്ജനങ്ങളാൽ രാജാക്കന്മാരും, സ്ഥൈര്യമില്ലായ്മയാൽ ഐശ്വര്യങ്ങളും ബാധിക്കപ്പെട്ടിരിക്കുന്നു. അതിനാൽ മറ്റൊന്നിനാലും ബാധിക്കപ്പെടാത്തതായി ഏതൊന്നാണുള്ളത്?

(മേല്പറഞ്ഞ എല്ലാ നന്മകളെയും മറ്റെന്തെങ്കിലും വസ്തുക്കൾ ഹാനി വരുത്തുന്നുണ്ട്. അതിനാൽ നിത്യമായി ഒന്നുമില്ല എന്നു സാരം).

**ആധിവ്യാധിശതൈർജനസ്യ വിവിധൈരാരോഗ്യമുന്മൂല്യതേ**
**ലക്ഷ്മീർയത്ര പതന്തി തത്ര വിവൃതദ്വാരാ ഇവ വ്യാപദഃ**
**ജാതം ജാതമവശ്യമാശു വിവശം മൃത്യുഃ കരോത്യാത്മസാത്**
**തത് കിം തേന നിരങ്കുശേന വിധിനാ യന്നിർമ്മിതം സുസ്ഥിരം 33**

വിവിധങ്ങളായുള്ള ആധികാളാലും വ്യാധികളാലും ആരോഗ്യം നാശത്തെ പ്രാപിക്കുന്നു. എവിടെ സമ്പത്തു സ്ഥിതിചെയ്യുന്നുവോ അവിടെ തുറന്നുകിടക്കുന്ന കതകുകളോടുകൂടിയ സ്ഥലങ്ങളിലെന്ന പോലെ ആപത്തുകളും ഉണ്ടാകുന്നു. വിവശനായ ജീവനെ ജനിക്കുമ്പോഴെല്ലാം കാലൻ തന്റെ അധീനത്തിലാക്കിത്തീർക്കുന്നു. അതുകൊണ്ട് നിരംകുശനായ (തടുക്കുവാൻ സാധിക്കാത്തതായ) സ്രഷ്ടാവ് ശാശ്വതമായ ഒന്നിനേയും സൃഷ്ടിച്ചിട്ടില്ല.

**ഭോഗാസ്തുംഗതരംഗഭംഗതരാ പ്രാണാഃ ക്ഷണധ്വംസിനഃ**
**സ്തോകാന്യേവ ദിനാനി യൗവനസുഖസ്ഫൂർത്തിഃ പ്രിയാസു സ്ഥിരാ**
**തത്സംസാരമസാരമേവ നിഖിലം ബുദ്ധ്വാ ബുധാ ബോധകാ**
**ലോകാനുഗ്രഹപേശലേന മനസാ യത്നഃ സമാധീയതാം 34**

അല്ലയോ വിദ്വജ്ജനങ്ങളെ! ഭോഗങ്ങൾ വലിയ തിരമാലകളെപ്പോലെ നശ്വരങ്ങളും, പ്രാണങ്ങൾ അല്പസമയംകൊണ്ടു ശരീരത്തെ വിട്ടുപിരിയുന്നവയും, യൗവനാവസ്ഥയിൽ കാമിനിമാരിലുണ്ടാകുന്ന സുഖാനുഭവം അല്പദിവസത്തേക്കു മാത്രമുള്ളവയുമാകുന്നു. അതിനാൽ ഈ ലോകത്തിലെ സുഖഭോഗവസ്തുക്കളെല്ലാം നിസ്സാരമാണെന്നറിഞ്ഞിട്ടു ലോകാനുഗ്രഹത്തിൽ അതീവേച്ഛയോടുകൂടിയ മനസ്സോടുകൂടി പ്രയത്നിച്ചാലും.

**ഭോഗാ മേഘവിതാനമദ്ധ്യവിലസത്സൗദാമിനീചഞ്ചലാ**
**ആയുർവായുവിഘട്ടിതാബ്ജപടലീലീനാംബുവൽ ഭംഗുരം**
**ലോലാ യൗവനലാലസാസ്തനുഭൃതാം ഇത്യാകലയ്യ ദ്രുതം**
**യോഗേ ധൈര്യസമാധിസിദ്ധിസുലഭേ ബുദ്ധിം വിദധ്വം ബുധാഃ 35**

സുഖാനുഭവങ്ങളെല്ലാം മേഘമദ്ധ്യത്തിൽ പരിലസിക്കുന്ന മിന്നൽ പോലെ അസ്ഥിരങ്ങളാകുന്നു. ആയുസ്സ് കാറ്റിനാൽ അടിച്ചിളക്കപ്പെട്ടതായ താമരയിലയിലിരിക്കുന്ന ജലകണം പോലെ ക്ഷണഭംഗുരവുമാകുന്നു. (നാശമുള്ളതാകുന്നു). യൗവനത്തിലുണ്ടാകുന്ന സുഖഭോഗാസക്തികളും അനിത്യമാകുന്നു. അതിനാൽ അല്ലയോ വിദ്വജ്ജനങ്ങളേ! നിങ്ങൾ ധൈര്യം കൊണ്ടും സമാധി (മനസ്സിന്റെ ഉറപ്പ്) കൊണ്ടും സിദ്ധിക്കുന്ന ആ സ്വാധീന മായ അവസ്ഥയിൽ പെട്ടെന്നു സിദ്ധിക്കുന്നതായ ഈശ്വരധ്യാനത്തിൽ ബുദ്ധിയെ നയിച്ചാലും.

**ആയുഃ കല്ലോലലോലം കതിപയദിവസസ്ഥായിനീ യൗവനശ്രീർ**
**അർത്ഥാ സങ്കല്പകല്പാ ഘനസമയതഡിദ്വിഭ്രമാ ഭോഗപൂഗാഃ**
**കണ്ഠാശ്ലേഷോപഗൂഢം തദപി ച ന ചിരം യത്പ്രിയാഭിഃ പ്രണീതം**
**ബ്രഹ്മണ്യാസക്തചിത്താ ഭവത ഭവമയാംഭോധിപാരം തരീതും 36**

ആയുസ്സ് തിരമാലകളെപ്പോലെ ലോലമാകുന്നു. യൗവനശ്രീയോ? ഏതാനം ദിവസങ്ങൾമാത്രം നിലനിൽക്കുന്നതുമാണ്. ധനധാന്യാദികളാ ണെങ്കിൽ മനോരാജ്യത്തിൽ കാണപ്പെടുന്ന വസ്തുക്കൾക്കു തുല്യവുമാണ്. സുഖാനുഭവങ്ങളോ? വർഷകാലത്തിലെ മിന്നൽപ്പിണരുകളെപ്പോലെ താൽക്കാലികശോഭാവിശേഷത്തെ വിദ്യോതിപ്പിച്ചിട്ടു വിലയം പ്രാപിക്കുന്ന വയുമാകുന്നു. കാമിനിമാർ നല്കുന്ന ആലിംഗനസുഖവും അധികംകാലം നിലനിൽക്കുന്നില്ല. അതുകൊണ്ടു നിങ്ങൾ സംസാരമാകുന്ന മഹാസമുദ്ര ത്തിന്റെ മറുകരയിൽ എത്തുവാൻ വിചാരിക്കുന്നുവെങ്കിൽ നിങ്ങളുടെ മനസ്സിനെ പരബ്രഹ്മത്തിൽ ദൃഢമായി ചേർത്തുറപ്പിക്കുക.

**കൃച്ഛ്രേണാമേധ്യമധ്യേ നിയമിതതനുഭിഃ സ്ഥീയതേ ഗർഭവാസേ**
**കാന്താവിശ്ലേഷദുഃഖവ്യതികരവിഷമോ യൗവനേ ചോപഭോഗഃ**
**വാമാക്ഷീണാമവജ്ഞാവിഹസിതവസതിർ വൃദ്ധഭാവോപ്യസാധുഃ**
**സംസാരേ രേ മനുഷ്യാ വദത യദി സുഖം സ്വല്പമപ്യസ്തി കിഞ്ചിത് 37**

അമേദ്ധ്യമദ്ധ്യത്തിൽ കൈകാലുകളെല്ലാം ഞെരിഞ്ഞ് വളരെ കഷ്ടപ്പാടുകൾ കഴിച്ചു സ്ഥിതിചെയ്യുന്ന ഗർഭപാത്രത്തിലുള്ള വാസവും, ഭാര്യാവിയോഗത്താൽ ഉണ്ടാകുന്ന വ്യസനഭാരംകൊണ്ടു നിറയപ്പെട്ടിരി ക്കുന്ന സുഖാനുഭവത്തോടുകൂടിയ യൗവനകാലവും, സുന്ദരികളായ സ്ത്രീ ജനങ്ങളുടെ അപമാനാപഹാസങ്ങൾക്കെല്ലാം ഇരിപ്പിടമായിട്ടുള്ള വാർദ്ധക്യ

കാലവും നിന്ദിക്കത്തക്കതുതന്നെ. അല്ലയോ മനുഷ്യരേ! ഈ സംസാരത്തിൽ അല്പമെങ്കിലും സുഖം നല്കുന്ന എന്തെങ്കിലുമൊന്ന് ഉണ്ടെങ്കിൽ അത് എന്താണെന്നു നിങ്ങൾതന്നെ പറയുവിൻ. (ജീവിതം ആദ്യന്തം ദുഃഖഭൂയിഷ്ഠമാണെന്നു സാരം).

**വ്യാഘ്രീവ തിഷ്ഠതി ജരാ പരിതർജ്ജയന്തീ**
**രോഗാശ്ച ശത്രവ ഇവ പ്രഹരന്തി ദേഹം**
**ആയുഃ പരിസ്രവതി ഭിന്നഘടാദിവാംഭോ**
**ലോകസ്തഥാപ്യഹിതമാചരതീതി ചിത്രം 38**

ജര ഒരു പെൺപുലിയെപ്പോലെ ഭയപ്പെടുത്തിയും, രോഗങ്ങൾ ശത്രുക്കളെപ്പോലേ ശരീരത്തെ ഉപദ്രവിച്ചും, ആയുസ്സ് ഉടഞ്ഞ കുടത്തിൽ നിറച്ചിട്ടുള്ള ജലമെന്നവണ്ണം ഒഴുകിക്കൊണ്ടും ഇരുന്നിട്ടും മനുഷ്യർ അഹിതങ്ങളെത്തന്നെ (ദോഷകരമായ കാര്യങ്ങളെ) ചെയ്തുകൊണ്ടിരിക്കുന്നു. ഇതെത്രയും ആശ്ചര്യംതന്നെ. (മനുഷ്യജീവിതം ഇത്രമാത്രം അസ്ഥിരവും, ക്ലേശകരവുമാണെങ്കിലും മനുഷ്യൻ പിന്നെയും തന്റെയും മറ്റുള്ളവരുടെയും ശ്രേയസ്സിനെ ഹനിക്കുന്ന പ്രവൃത്തികൾ തന്നെ ചെയ്തുകൊണ്ടിരിക്കുന്നു എന്നുള്ളത് വളരെ ആശ്ചര്യകരമാണെന്നു സാരം).

**ഭോഗാ ഭംഗുരവൃത്തയോ ബഹുവിധാസ്തൈരേവ ചായം ഭവ**
**സ്തൽ കസ്യേഹ കൃതേ പരിഭ്രമത രേ ലോകാഃ കൃതം ചേഷ്ടിതൈഃ**
**ആശാപാശശതോപശാന്തിവിശദം ചേതഃ സമാധീയതാം**
**കാമോത്പത്തിവശാത്സ്വധാമനി യദി ശ്രദ്ധേയമസ്മദ്വചഃ 39**

ഈ സംസാരം നശ്വരങ്ങളും അനേകവിധത്തിലിരിക്കുന്നവയുമായ ഭോഗവസ്തുക്കളെക്കൊണ്ടു നിറഞ്ഞതാണ്. അതിനാൽ അല്ലയോ ജനങ്ങളേ! നിങ്ങൾ എന്തിനായിട്ടാണ് ഈ ലോകത്തിൽ ഇങ്ങനെ അലഞ്ഞുതിരിയുന്നത്? സുഖഭോഗവസ്തുക്കളെ നേടുവാനുള്ള നിങ്ങളുടെ സകല പ്രയത്നങ്ങളും മതിയാക്കി, ഞങ്ങളുടെ വാക്കിൽ വിശ്വാസമുണ്ടെങ്കിൽ മനസ്സിനെ കാമാവേശങ്ങളിൽനിന്നും ആശാപാശങ്ങളിൽനിന്നും വിടർത്തി ആത്മധ്യാനത്തിൽ ഉറപ്പിച്ചാലും.

**ബ്രഹ്മേന്ദ്രാദിമരുദ്ഗണാംസ്തൃണകണാന്യത്ര സ്ഥിതോ മന്യതേ**
**യത്സ്വാദാദ്വിരസാ ഭവന്തി വിഭവാസ്ത്രൈലോക്യരാജ്യാദയഃ**

**ഭോഗഃ കോപി സ ഏവ ഏക പരമോ നിത്യോദിതോ ജൃംഭതേ**
**ഭോഃ സാധോ ക്ഷണഭംഗുരേ തദിതരേ ഭോഗേ രതിം മാ കൃഥാഃ 40**

യാതൊന്നിനെ പ്രാപിച്ചവൻ ബ്രഹ്മാവ്, ഇന്ദ്രൻ, സൂര്യൻ!, ദേവന്മാർ ആദിയായവരെ തൃണസദൃശമായി വിചാരിക്കുകയും, യാതൊന്നിനെ അനുഭവിച്ചവർക്ക് മൂന്നു ലോകങ്ങളുടെയും ആധിപത്യം മുതലായ വിഭവങ്ങൾപോലും നികൃഷ്ടമായി തോന്നുകയും ചെയ്യുന്നുവോ ബ്രഹ്മാനന്ദ മാകുന്ന ആ അനുഭൂതി നിശ്ചയമായും സർവ്വശ്രേഷ്ഠവും, നിത്യാനന്ദകര വുമാണ്. അതിനാൽ അല്ലയോ ജനങ്ങളെ! നിങ്ങൾ ക്ഷണഭംഗുരമായ മറ്റു ഭോഗങ്ങളിൽ മനസ്സു വെയ്ക്കാതിരുന്നാലും.

## 5. കാലമഹിമാനുവർണ്ണനം

**സാ രമ്യാ നഗരീ മഹാൻ സ നൃപതിഃ സാമന്തചക്രം ച തത്**
**പാർശ്വേ തസ്യ ച സാ വിദഗ്ദ്ധപരിഷത്താശ്ചന്ദ്രബിംബാനനാഃ**
**ഉദ്വൃത്തഃ സ രാജപുത്രനിവഹസ്തേ വന്ദിനസ്താഃ കഥാഃ**
**സർവ്വം യസ്യ വശാദഗാത്സ്മൃതിപഥം കാലായ തസ്മൈ നമഃ 41**

മനോഹരമായിരിക്കുന്ന രാജധാനിയും അത്യന്തം ശ്രേഷ്ഠനായിരിക്കുന്ന രാജാവും സാമന്തരാജസമൂഹവും അവരുടെ സമീപത്തിൽ വർത്തിക്കുന്നവരായ സേവകസംഘവും സുന്ദരികളായ സ്ത്രീജനങ്ങളും വഴി തെറ്റിയ രാജകുമാരന്മാരും സ്തുതിപാഠകന്മാരും അവരുടെ ചരിത്രങ്ങളും എന്നുവേണ്ടാ സകലവും ക്ഷണമാത്രയിൽ ആരുടെ പ്രാഭവത്താൽ നാശത്തെ പ്രാപിക്കുന്നുവോ ഉൽകൃഷ്ടമായ ആ കാലത്തെ നമസ്കരിക്കുന്നു.

**യത്രാനേകഃ ക്വചിദപി ഗൃഹേ തത്ര തിഷ്ഠത്യഥൈകോ**
**യത്രാപ്യേകസ്തദനു ബഹവസ്തത്ര നൈകോപി ചാന്തേ**
**ഇത്ഥം നേയൗ രജനിദിവസൗ ലോലയൻ ദ്വാവിവാക്ഷൗ**
**കാലഃ കല്യോ ഭുവനഫലകേ ക്രീഡതി പ്രാണിശാരൈഃ 42**

യാതൊരു ഗൃഹത്തിൽ (അഥവാ ചൂതുകളിക്ക് ഉപയോഗിക്കുന്ന പലകയിലെ ഒരു കളത്തിൽ) ഒരിക്കൽ അനേകം ജനങ്ങൾ ഉണ്ടാകുന്നുവോ അവിടെ അനന്തരം ഒരാൾമാത്രമായും, ഒരാൾമാത്രമുള്ളിടത്ത് പിന്നിട് അനേകം പേരായും തീരുന്നു. എന്നാൽ അവസാനത്തിൽ ഒരാളും ശേഷിക്കുന്നില്ല (ചൂതുകളി സമാപിക്കുമ്പോൾ എല്ലാ കളങ്ങളും ശൂന്യമായിത്തീരുന്നു). ഇപ്രകാരം തന്നെ കാലം സമർത്ഥനായ ഒരു ചൂതുകളിക്കാരനെപ്പോലെ ഈ ലോകമാകുന്ന ദ്യൂതഫലകത്തിൽ (ചൂതുകളിക്കുവാനുള്ള പലകയിൽ) രാത്രിയും പകലുമാകുന്ന രണ്ടു പകിടകൾ കൊണ്ടു കരുക്കളെയെന്നപോലെ ജീവജാലങ്ങളെ തമ്മിൽ അടുപ്പിക്കുകയും അകറ്റുകയും ചെയ്തുകൊണ്ടു കളിക്കുന്നു.

**ആദിത്യസ്യ ഗതാഗതൈരഹരഹഃ സംക്ഷീയതേ ജീവിതം**
**വ്യാപാരൈർബഹുകാര്യഭാരഗുരുഭിഃ കാലോപി ന ജ്ഞായതേ**

**ദൃഷ്ട്വാ ജന്മജരാവിപത്തിമരണം ത്രാസശ്ച നോത്പദ്യതേ**
**പീത്വാ മോഹമയീം പ്രമാദമദിരാം ഉന്മത്തഭൂതം ജഗത് 43**

ആദിത്യന്റെ ഗതാഗതങ്ങളെക്കൊണ്ടു (രാത്രിയും പകലും കൊണ്ടു) ദിവസംതോറും ആയുസ്സുകുറയുന്നു. അനേകങ്ങളായ തൊഴിലുകളുടെ ആധിക്യംകൊണ്ട് ഗുരുതരങ്ങളായിരിക്കുന്ന വ്യാപരങ്ങളാൽ കാലം കടന്നു പോകുന്നതും അറിയുന്നില്ല. ജനനം, ജരാ, ആപത്ത്, മരണം തുടങ്ങിയുള്ള അനർത്ഥങ്ങളെ കണ്ടിട്ടും ഭയമുണ്ടാകുന്നതുമില്ല. ജനങ്ങൾ മോഹമയമായ പ്രമാദമെന്ന (അശ്രദ്ധ) മദ്യത്തെ പാനം ചെയ്തിട്ട് ഉന്മത്തന്മാരായിരിക്കു കയാണ്. അതുകൊണ്ടാണ് മേല്പറഞ്ഞ അനർത്ഥങ്ങളെയെല്ലാം കണ്ടും കേട്ടും അറിഞ്ഞിട്ടും മനുഷ്യർക്ക് അതുകളിൽ ഭയം അനുഭവപ്പെടാ ത്തതെന്നു സാരം.

**രാത്രിഃ സൈവ പുനഃ സ ഏവ ദിവസോ മത്വാ മുധാ ജന്തവോ**
**ധാവന്ത്യുദ്യമിനസ്തഥൈവ നിഭൃതപ്രാരബ്ധതത്തത്ക്രിയാഃ**
**വ്യാപാരൈഃ പുനരുക്തഭൂതവിഷയൈരിത്ഥംവിധേനാമുനാ**
**സംസാരേണ കദർത്ഥിതാ വയമഹോ മോഹാന്ന ലജ്ജാമഹേ 44**

ഇന്നത്തെ രാപകലുകൾ, മറ്റ് ഏതു രാത്രിയും പകലും പോലെ തന്നെയാണെന്നും അവ തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നറിഞ്ഞിട്ടും മനുഷ്യരും മറ്റു ജന്തുക്കളും അവരവരുടെ പ്രാരബ്ധാനുസൃതമായി ഓരോ പ്രവൃത്തികൾ ചെയ്ത് ഓടിനടക്കുന്നു. ഇത്തരം അർത്ഥശൂന്യമായ പ്രവൃത്തികളാൽ ഈ സംസാരം നമ്മെ നിസ്സാരന്മാരാക്കിത്തീർക്കുന്നു. എന്നിട്ടും മോഹംനിമിത്തം നാം ലജ്ജിക്കുന്നില്ല എന്നത് ആശ്ചര്യം തന്നെ.

**ന ധ്യാതം പദമീശ്വരസ്യ വിധിവത്സംസാരവിച്ഛിത്തയേ**
**സ്വർഗ്ഗദ്വാരകവാടപാടനപടുർധർമോപി നോപാർജ്ജിതഃ**
**നാരീപീനപയോധരോരുയുഗളം സ്വപ്നേപി നാലിംഗിതം**
**മാതുഃ കേവലമേവ യൗവനവനച്ഛേദേ കുഠാരാ വയം 45**

സംസാരത്തിൽ നിന്നുള്ള മുക്തിക്കായി സർവ്വേശ്വരന്റെ ചരണങ്ങളെ യഥാവിധി ധ്യാനിക്കാത്തവരും, സ്വർഗ്ഗത്തിലേയ്ക്കുള്ള പ്രവേശനദ്വാരത്തെ തുറക്കുന്നതിനു പര്യാപ്തമായിട്ടുള്ള പുണ്യകർമ്മം ആർജ്ജിക്കാത്തവരും, തടിച്ചിരിക്കുന്ന സ്തനതടങ്ങളോടും തുടകളോടും കൂടിയിരിക്കുന്ന സ്ത്രീകളെ

സ്വപ്നത്തിൽ പോലും ആശ്ലേഷിക്കാത്തവരുമായ ഈ ഞങ്ങൾ ജനനംകൊണ്ട് സ്വന്തം മാതാക്കളുടെ യൗവനമാകുന്ന വനത്തെ ഛേദിക്കുന്നതിലേയ്ക്കുള്ള കോടാലികൾ മാത്രമാകുന്നു. മനുഷ്യരായി ഭൂമിയിൽ ജനിച്ചിട്ട് മോക്ഷം, സ്വർഗ്ഗം, കാമിനീസുഖം എന്നിവയിൽ ഏതിനെയെങ്കിലുമൊന്നു നേടാനായി പരിശ്രമിക്കാത്തവരുടെ ജന്മം തികച്ചും വ്യർത്ഥമാണെന്നു സാരം.

**നാഭ്യസ്താ പ്രതിവാദിവൃന്ദദമനീ വിദ്യാ വിനീതോചിതാ**
**ഖഡ്ഗാഗ്രൈഃ കരികുംഭപീഠദലനൈർന്നാകം ന നീതം യശഃ**
**കാന്താകോമളപല്ലവാധരരസഃ പീതോ ന ചന്ദ്രോദയേ**
**താരുണ്യം ഗതമേവ നിഷ്ഫലമഹോ ശൂന്യാലയേ ദീപവത് 46**

തന്നോടെതിരിടുന്നവരെ വാദിച്ചു തോല്പിക്കുവാൻ പര്യാപ്തമായ പാണ്ഡിത്യം സമ്പാദിച്ചിട്ടില്ല. ഘോരമായ യുദ്ധത്തിൽ ഏർപ്പെട്ട് വാൾ മുനയാൽ ആനകളുടെ മസ്തകങ്ങളെ ഛേദിച്ചിട്ടുള്ള കീർത്തിയും സിദ്ധിച്ചിട്ടില്ല. ചന്ദ്രോദയവേളയിൽ സുന്ദരിയായ സ്ത്രീയുടെ പല്ലവാധരത്തിലുള്ള മധുവിനേയും പാനം ചെയ്തിട്ടില്ല. ഇപ്രകാരം ആളില്ലാത്ത ഗൃഹത്തിലെ ദീപമെന്നവണ്ണം യൗവനം കേവലം വ്യർത്ഥമായി കഴിഞ്ഞുകൂടുകയും ചെയ്തു. കഷ്ടം! അതായത് ഇപ്പോൾ വാർദ്ധക്യം വന്നു ചേർന്നിരിക്കുന്നു. മോക്ഷത്തിനുള്ള വഴികൾ ഒന്നും സിദ്ധിച്ചിട്ടില്ല. എന്നാൽ മറ്റുവിധത്തിൽ യശസ്സുണ്ടായിരിക്കത്തക്കവിധതിലുള്ള വിദ്യകൾ അഭ്യസിക്കുകയോ സുഖാനുഭവങ്ങൾ ഉണ്ടാവുകയോ ചെയ്തിട്ടുമില്ല എന്നു സാരം.

**വിദ്യാ നാധിഗതാ കളങ്കരഹിതാ വിത്തം ച നോപാർജ്ജിതം**
**ശുശ്രൂഷാപി സമാഹിതേന മനസാ പിത്രോർന്ന സമ്പാദിതാ**
**ആലോലായതലോചനാഃ പ്രിയതമാഃ സ്വപ്നേപി നാലിംഗിതാഃ**
**കാലോയം പരപിണ്ഡലോലുപതയാ കാകൈരിവ പ്രേര്യതേ 47**

കളങ്കരഹിതവും വിദ്യ അഭ്യസിക്കപ്പെട്ടിട്ടില്ല. ദ്രവ്യവും സമ്പാദിക്കപ്പെട്ടിട്ടില്ല. എത്രയും വണക്കമേറിയെ ചിത്തത്തോടുകൂടി മാതാപിതാക്കന്മാരുടെ ശുശ്രുഷയും ചെയ്യപ്പെട്ടിട്ടില്ല. ചഞ്ചലങ്ങളും നീണ്ടവയുമായ കണ്ണുകളോടുകൂടിയിരിക്കുന്ന പ്രിയതമമാരെ സ്വപ്നത്തിൽപ്പോലും

ആലിംഗനംകൂടി ചെയ്തിട്ടുമില്ല. അന്യരുടെ ചോറുരുളയിലുള്ള ആശയോടുകൂടി കഴിഞ്ഞുകൂടുന്ന കാക്കകളെപ്പോലെ ഈ ദിവസങ്ങളെത്രയും കഴിച്ചുകൂട്ടുകയും ചെയ്തു.

**വയം യേഭ്യോ ജാതാശ്ചിരപരിചിതാ ഏവ ഖലു തേ**
**സമം യൈഃ സംവൃദ്ധാഃ സ്മൃതിവിഷയതാം തേപി ഗമിതാഃ**
**ഇദാനീമേതേ സ്മഃ പ്രതിദിവസമാസന്നപതനാ**
**ഗതാസ്തുല്യാവസ്ഥാം സികതിലനദീതീരതരുഭിഃ 48**

നമ്മോടുകൂടി ജനിച്ചവരും ചിരപരിചിതന്മാരും, ഒന്നിച്ചു വളർന്നവരുമെല്ലാം എന്നേ മരിച്ചു കഴിഞ്ഞിരിക്കുന്നു. അവരെല്ലാം ഇപ്പോൾ ഓർമ്മയിൽ മാത്രം ജീവിക്കുന്നു. ഇപ്പോൾ ഞങ്ങളാകട്ടെ നദീതീരത്തെ മണൽത്തിട്ടയിൽ നിൽക്കുന്നവയും പ്രതിദിനവും വീഴാറായിനിൽക്കുന്ന വൃക്ഷങ്ങൾക്കു തുല്യമായ അവസ്ഥയെ പ്രാപിച്ചവരായിരിക്കുന്നു. (നദീപ്രവാഹത്തിൽ മണ്ണൊലിച്ചുപോകുന്നതുകാരണം തീരത്തുള്ള വൃക്ഷങ്ങൾ വളരെ വേഗം തന്നെ വീണുപോകുന്നതുപോലെ ഞങ്ങളും കാലപ്രവാഹത്തിൽ അത്യാസന്നമരണന്മാരായിരിക്കുന്നു എന്നു സാരം).

**ആയുർവർഷശതം നൃണാം പരിമിതം രാത്രൗ തദർദ്ധം ഗതം**
**തസ്യാർദ്ധസ്യ പരസ്യ ചാർദ്ധമപരം ബാലത്വവൃദ്ധത്വയോഃ**
**ശേഷം വ്യാധിവിയോഗദുഃഖസഹിതം സേവാദിഭിർനീയതേ**
**ജീവേ വാരിതരംഗചഞ്ചലതരേ സൗഖ്യം കുതഃ പ്രാണിനാം 49**

മനുഷ്യരുടെ ആയുസ്സ് നൂറുവർഷമാണെന്നു പരിമിതപ്പെട്ടിരിക്കുന്നു. എന്നാൽ അതിന്റെ പകുതികാലം രാത്രികൊണ്ട് കഴിഞ്ഞുപോകുന്നു. ശേഷിച്ച കാലത്തിൽ പകുതി ബാലവൃദ്ധത്വാദികളാൽ കഴിഞ്ഞുകൂടുന്നു. പിന്നീടു ശേഷിക്കുന്ന ഇരുപത്തിയഞ്ചുവർഷം വ്യാധികളാലും വിരഹങ്ങളാലുമുള്ള ദുഃഖത്തോടും അന്യരെ സേവിച്ചും ആശ്രയിച്ചും കഴിഞ്ഞുപോകുന്നു. വെള്ളത്തിലെ തിരമാലകളെന്നവണ്ണം ഇളകിക്കൊണ്ടിരിക്കുന്ന (ക്ഷണികമായ) ഈ ജീവിതത്തിൽ ജീവികൾക്കു സുഖം എവിടെ? മനുഷ്യജീവിതത്തിൽ യഥാർത്ഥത്തിൽ സുഖം എന്നൊന്നില്ല എന്നു സാരം.

**ക്ഷണം ബാലോ ഭൂത്വാ ക്ഷണമപി യുവാ കാമരസികഃ**
**ക്ഷണം വിത്തൈർഹീനഃ ക്ഷണമപി ച സമ്പൂർണ്ണവിഭവഃ**

**ജരാജീർണ്ണൈരംഗൈർന്നട ഇവ വലീമണ്ഡിതതനുർ**
**നരഃ സംസാരാന്തേ വിശതി യമധാനീയവനികാം 50**

കുറഞ്ഞൊരുകാലം ബാലനായിട്ടും, കുറച്ചുകാലം കാമരസികനായ യുവാവായിട്ടും, കുറച്ചുകാലം ധനമില്ലാതവനായിട്ടും, അനന്തരം കുറച്ചു കാലം സംപൂർണ്ണവിഭവങ്ങളോടുകൂടിയവനായിട്ടും, പിന്നീട് ജരകൊണ്ടു ജീർണിച്ചിട്ടുള്ള അവയവങ്ങളൊടുകൂടിയവനായിട്ടും, ചുളിവുകളെക്കൊണ്ടു അലങ്കരിക്കപ്പെട്ട ശരീരത്തോടുകൂടിയവനായിട്ടും മനുഷ്യൻ ജീവിക്കുന്നു. സകല പ്രാരബ്ധങ്ങളും അനുഭവിച്ചുതീർന്നശേഷം ഒടുവിൽ അവൻ യമലോകമാകുന്ന യവനികയ്ക്കുള്ളിൽ പ്രവേശിക്കുകയും ചെയ്യുന്നു.

## 6. യതിനൃപതിസംവാദവർണ്ണനം

**ത്വം രാജാ വയമപ്യുപാസിതഗുരുപ്രജ്ഞാഭിമാനോന്നതാഃ**
**ഖ്യാതസ്ത്വം വിഭവൈർയശാംസി കവയോ ദിക്ഷു പ്രതന്വന്തി നഃ**
**ഇത്ഥം മാനധനാതിദൂരമുഭയോരപ്യാവയോരന്തരം**
**യദ്യസ്മാസു പരാങ്മുഖോസി വയമപ്യേകാന്തതോ നിഃസ്പൃഹാ 51**

അങ്ങ് രാജാവാകുന്നു. ഞങ്ങളും ആചാര്യവര്യന്മാരിൽനിന്നും സിദ്ധിച്ചിട്ടുള്ള വിജ്ഞാനംകൊണ്ടു ഉൽകൃഷ്ടന്മാരാകുന്നു. വിഭവസമൃദ്ധികൊണ്ട് അങ്ങ് പ്രസിദ്ധനാകുന്നു. എന്നാൽ വിദ്വാന്മാർ ഞങ്ങളുടെ കീർത്തിയെ എല്ലാ ദിക്കുകളിലും കീർത്തിക്കുന്നു. ഇങ്ങനെ മാനം, ധനം എന്നീ വിഷയങ്ങളിൽ നമുക്കിരുപേർക്കും തമ്മിലുള്ള അന്തരം അത്യന്തം വലുതാണ്. അങ്ങു ഞങ്ങളിൽ പരാങ്മുഖത്വം പ്രദർശിപ്പിക്കുന്നുവെങ്കിൽ ഞങ്ങളും അതിൽ കേവലം അശ്രദ്ധരാകുന്നു. രാജാവിനേക്കാൾ യതി അത്യന്തം ശ്രേഷ്ഠനാണെന്നു സാരം.

**അർത്ഥാനാമീശിഷേ ത്വം വയമപി ച ഗിരാമീശ്മഹേ യാവദിച്ഛം**
**ശൂരസ്ത്വം വാദിദർപ്പവ്യുപശമനവിധാവക്ഷയം പാടവം നഃ**
**സേവന്തേ ത്വാം ധനാഢ്യാ മതിമലഹതയേ മാമപി ശ്രോതുകാമാ**
**മയ്യപ്യാസ്ഥാ ന തേ ചേത്ത്വയി മമ നിതരാമേവ രാജന്നനാസ്ഥാ 52**

അങ്ങ് ധനങ്ങൾക്ക് അധീശനാകുന്നു. ഞങ്ങൾ എല്ലാ അർത്ഥത്തിലും വാക്കുകളുടെ (ശാസ്ത്രവചനങ്ങളുടെ) ഈശന്മാരായിരിക്കുന്നു. അങ്ങു പരാക്രമശാലിയാകുന്നു. ഞങ്ങളോ? വാദിക്കുന്നവരുടെ അഹങ്കാരത്തെ ശമിപ്പിക്കുന്നതിൽ അത്യന്തം പാടവമുള്ളവരുമാകുന്നു. അങ്ങയെ ധനികന്മാർ ദ്രവ്യലാഭത്തിനുവേണ്ടി സേവിക്കുന്നു. മനസ്സിലുള്ള മാലിന്യത്തെ നശിപ്പിക്കുവാൻവേണ്ടി നല്ല വചനങ്ങളെ ശ്രവിക്കുവാൻ ആകാംക്ഷയുള്ള ശിഷ്യന്മാർ എന്നെയും സേവിക്കുന്നു. അല്ലയോ രാജാവേ! അങ്ങയ്ക്കു എന്നിൽ അനാദരവാണു തോന്നുന്നതെങ്കിൽ എനിക്കും അങ്ങയോട് തികഞ്ഞ ഉദാസീനതയാണുള്ളത്.

**വയമിഹ പരിതുഷ്ടാ വൽകലൈസ്ത്വം ദുകൂലൈഃ**
**സമ ഇഹ പരിതോഷോ നിർവ്വിശേഷോ വിശേഷഃ**

**സ തു ഭവതു ദരിദ്രോ യസ്യ തൃഷ്ണാ വിശാലാ**
**മനസി ച പരിതുഷ്ടേ കോഽർത്ഥവാൻ കോ ദരിദ്രഃ** 53

ഞങ്ങൾ വൽക്കലങ്ങളെക്കൊണ്ട് പരിതുഷ്ടന്മാരാകുന്നു. അങ്ങോ? പട്ടുവസ്ത്രങ്ങളെക്കൊണ്ടു സന്തോഷമടയുന്നു. ഇക്കാര്യത്തിൽ നമ്മുടെ രണ്ടുപേരുടെയും തൃപ്തി തുല്യമാകുന്നു. നാം തമ്മിലുള്ള അവസ്ഥാഭേദം മാനസികമായി യാതൊരു ഭേദവുമുണ്ടാക്കുന്നില്ല. അതിരറ്റ ആശയുള്ളവൻ ദരിദ്രനാകുന്നു. എന്നാൽ മനസ്സ് സംതൃപ്തിയോടുകൂടിയിരിക്കുമ്പോൾ ആരാണ് ധനികനും ദരിദ്രനുമായിത്തീരുന്നത്? എല്ലാ സുഖദുഃഖങ്ങൾക്കും നിദാനം മനസ്സാകയാൽ അതിനനുഭവപ്പെടുന്ന തൃപ്തിയാണു മുഖ്യമെന്നു സാരം.

**ഫലമലമശനായ സ്വാദു പാനായ തോയം**
**ക്ഷിതിരപി ശയനാർത്ഥം വാസസേ വൽകലം ച**
**നവധനമധുപാനഭ്രാന്തസർവ്വേന്ദ്രിയാണാം**
**അവിനയമനുമന്തും നോത്സഹേ ദുർജ്ജനാനാം** 54

ഭക്ഷണത്തിലേയ്ക്കായിട്ടു പഴവർഗ്ഗങ്ങളും കുടിക്കുന്നതിലേക്കു സ്വാദുള്ള ജലവും ശയനത്തിനു ഭൂമിയും വസ്ത്രങ്ങൾക്കു മരവുരികളും ധാരാളം മതിയാകും. എന്നാൽ പുതുതായി വന്നുചേർന്ന ധനമാകുന്ന മധുപാനത്താൽ സർവ്വേന്ദ്രിയങ്ങളും ഭ്രമിച്ചിരിക്കുന്നവരായ ദുർജ്ജനങ്ങളുടെ ദുരഹങ്കാരത്തെ സഹിക്കുവാൻ ഞാൻ തയ്യാറല്ല. (യതിക്ക് പുതുപ്പണക്കാരുടെ ദുരഹങ്കാരത്തെ സഹിക്കേണ്ടതില്ലെന്നു സാരം).

**അശീമഹി വയം ഭിക്ഷാമാശാവാസോ വസീമഹി**
**ശയീമഹി മഹീപൃഷ്ഠേ കുർവ്വീമഹി കിമീശ്വരൈഃ** 55

ഞങ്ങൾ ഭിക്ഷാടനത്താൽ സിദ്ധിച്ച ചോറിനെ ഭക്ഷിക്കുകയും ദിക്കാകുന്ന വസ്ത്രത്തെ ധരിക്കുകയും, ഭൂതലത്തിൽ കിടക്കുകയും ചെയ്യുന്നു. പ്രഭുക്കന്മാരെക്കൊണ്ട് ഞങ്ങൾക്ക് എന്തു കാര്യമാണുള്ളത്? വിരക്തനും, ഭിക്ഷുവുമായി ജീവിക്കുന്ന യതിക്ക് രാജാവിനെയും, ധനികന്മാരെയുംകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നു സാരം.

**ന നടാ ന വിടാ ന ഗായകാ ന ച സഭ്യേതരവാദചുഞ്ചവഃ**
**നൃപമീക്ഷിതുമത്ര കേ വയം സ്തനഭാരാനമിതാ ന യോഷിതഃ 56**

രാജാവിനെ ചെന്നു കാണുവാൻ ഞങ്ങളാരാണ് ഞങ്ങൾ നടന്മാരോ, വിടന്മാരോ. ഗായകന്മാരോ വിദൂഷകന്മാരോ അല്ല. കുചഭാരത്താൽ കുറച്ചൊന്നു കുനിഞ്ഞവരായിരിക്കുന്ന സ്ത്രീജനങ്ങളുമല്ല.

**വിപുലഹൃദയൈരീശിതൈരേതജ്ജഗജ്ജനിതം പുരാ**
**വിധൃതമപരൈർദത്തം ചാന്യൈർവ്വിജിത്യ തൃണം യഥാ**
**ഇഹ ഹി ഭുവനാന്യന്യേ ധീരാശ്ചതുർദ്ദശ ഭുഞ്ജതേ**
**കതിപയപുരസ്വാമ്യേ പുംസാം ക ഏഷ മദജ്വരഃ 57**

ഈ ലോകം (അതിലെ രാജ്യങ്ങൾ) പണ്ടു ഉദാരഹൃദയന്മാരായ ചില ചക്രവർത്തിമാരാൽ ഉണ്ടാക്കപ്പെട്ടതും വേറെ ചിലരാൽ പരിപാലിക്കപ്പെട്ടതും മറ്റു ചിലരാൽ തൃണമെന്നവണ്ണം സ്വാധീനം ചെയ്തിട്ടു കൊടുക്കപ്പെട്ടതും ആകുന്നു. ഇപ്പോഴാകട്ടെ വേറെ ചില ധീരന്മാർ ഭൂലോകം മുതലായ പതിനാലു ലോകങ്ങളെയും അനുഭവിക്കുന്നു. എങ്കിൽപ്പിന്നെ എന്തുകൊണ്ടാണ് ഏതാനും ചില നഗരങ്ങളുടെ അധിപതികളായിത്തീരുമ്പോൾ തന്നെ ചിലർ അഹങ്കാരമുള്ളവരായി ഭവിക്കുന്നത്? അറിവില്ലാത്തവർ അല്പമായ ഐശ്വര്യം കൈവരുമ്പോൾത്തന്നെ അഹങ്കാരചിത്തന്മാരായിത്തീരുന്നു. വാസ്തവത്തിൽ അവർ പ്രാചീനന്മാരായ ആ രാജർഷിമാരെ സ്മരിച്ചിട്ട് സ്വയം ലജ്ജിക്കേണ്ടവരാണെന്നു സാരം.

**അഭുക്തായാം യസ്യാം ക്ഷണമപി ന യാതം നൃപശതൈർ**
**ഭുവസ്തസ്യാ ലാഭേ ക ഇവ ബഹുമാനഃ ക്ഷിതിഭൃതാം**
**തദംശസ്യാപ്യംശേ തദവയവലേശേപി പതയോ**
**വിഷാദേ കർത്തവ്യേ വിദധതി ജഡാഃ പ്രത്യുത മുദം 58**

യാതൊരു ഭൂമി നൂറുകണക്കിനു രാജാക്കന്മാരാൽ അനുഭവിക്കപ്പെടാതെ ക്ഷണനേരം പോലും ഇരുന്നിട്ടില്ലയോ, അതിനെ നേടുന്നതിൽ രാജാക്കന്മാർക്ക് അഭിമാനാസ്പദമായി എന്താണുള്ളത്? അങ്ങനെയുള്ള ആ ഭൂമിയുടെ അംശത്തിന്റെയും അംശത്തിലോ അല്ലെങ്കിൽ അതിന്റെയും ചെറിയൊരു ഭാഗത്തിലോ അധികാരം നേടുന്നവരായ മൂഢന്മാർ

അതോർത്ത് ദുഃഖിക്കേണ്ടതിനു പകരം സന്തോഷിക്കുകയാണ് ചെയ്യുന്നത്. ഇതെന്തൊരാശ്ചര്യം!

**മൃത്പിണ്ഡോ ജലരേഖയാ വലയിതഃ സർവ്വോപ്യയം നന്വണുഃ**
**സ്വാംശീകൃത്യ സ ഏവ സംഗരശതൈ രാജ്ഞാം ഗണാ ഭുഞ്ജതേ**
**യേ ദദ്യുർദദതോ ƒഥവാ കിമപരം ക്ഷുദ്രാ ദരിദ്രാ ഭൃശം**
**ധിഗ്ധിക്താൻ പുരുഷാധമാന്ധനകണാൻ വാഞ്ഛന്തി തേഭ്യോƒപി യേ 59**

മണ്ണ് കൊണ്ടുള്ള ഒരു ഉരുള, ജലരേഖകൊണ്ട് ചുറ്റപ്പെട്ടിരിക്കുന്നു. അല്പമാത്രമായ ഇതിനെ അനേകം യുദ്ധങ്ങളിലൂടെ വിഭജിച്ചിട്ട് സ്വാധീനമാക്കിത്തീർത്തിട്ടാണ് രാജാക്കന്മാർ അനുഭവിക്കുന്നത്. ക്ഷുദ്രന്മാരും ദരിദ്രന്മാരുമായ ഈ രാജാക്കന്മാർ ചിലപ്പോൾ സ്വല്പമെന്തെങ്കിലും ദാനം നല്കുകയും നല്കാതിരിക്കുകയും ചെയ്യാം. അങ്ങനെയുള്ള അവരിൽനിന്നും ദ്രവ്യത്തെ അഭിലഷിക്കുന്ന പുരുഷാധമന്മാർ അത്യന്തം നിന്ദ്യന്മാരാകുന്നു.

**സ ജാതഃ കോƒപ്യാസീന്മദനരിപുണാ മൂർധ്നി ധവളം**
**കപാലം യസ്യോച്ചൈർവ്വിനിഹിതമലങ്കാരവിധയേ**
**നൃഭിഃ പ്രാണത്രാണപ്രവണമതിഭിഃ കൈശ്ചിദധുനാ**
**നമദ്ഭിഃ കഃ പുംസാമയമതുലദർപ്പജ്വരഭരഃ 60**

മദനാന്തകനായ പരമശിവൻ ആരുടെ മരണാനന്തരം അയാളുടെ കപാലത്തെ ആഭരണമായിട്ട് തന്റെ ശിരസ്സിൽ ധരിച്ചുവോ, അയാളുടെ ജന്മം ധന്യമാണ്. അത്തരത്തിലുള്ള വീരപുരുഷന്മാർ പണ്ട് ഈ ഭൂമിയിൽ ജനിച്ചിട്ടുണ്ട്. എന്നാൽ ഇന്നാകട്ടെ, സ്വന്തം പ്രാണനെ നിലനിർത്തുന്നതിൽ മാത്രം തല്പരരായ ഏതാനും ചില മനുഷ്യർ നമസ്കരിക്കുമ്പോൾ രാജാക്കന്മാർക്ക് ഉണ്ടാകുന്ന അഭിമാനമാകുന്ന ജ്വരത്തിന് എന്തർത്ഥമാണുള്ളത്?

## 7. മനഃസംബോധനനിയമനം

**പരേഷാം ചേതാംസി പ്രതിദിവസമാരാധ്യ ബഹുധാ**
**പ്രസാദം കിം നേതും വിശസി ഹൃദയ ക്ലേശകലിതം**
**പ്രസന്നേ ത്വയ്യന്തഃ സ്വയമുദിതചിന്താമണിഗണോ**
**വിവിക്തഃ സങ്കല്പഃ കിമഭിലഷിതം പുഷ്യതി ന തേ 61**

അല്ലയോ മനസ്സേ! നീ ദിവസവും അന്യന്മാരുടെ മനഃപ്രീതിക്കു വേണ്ടി അവരെ ആശ്രയിച്ച് അനേകങ്ങളായ കഷ്ടതകൾ അനുഭവിച്ച് പ്രയത്നിക്കുന്നതെന്തിനാണ്? നിന്റെ അന്തരംഗം പ്രസന്നമായിത്തീരുമ്പോൾ അതിൽ സ്വയം ഉദിക്കുന്ന ചിന്താമണിരത്നഗണത്തിനു സമാനമായ പവിത്രമായ സങ്കല്പം നിന്റെ ഏതാഗ്രഹത്തെയാണ് സഫലമാക്കാത്തത്? അതിനാൽ സ്വന്തം മനസ്സിനെ പ്രസാദിപ്പിക്കുവാൻ (ശാന്തമാക്കുവാൻ) തന്നെയാണ് ഒരുവൻ ശ്രമിക്കേണ്ടത് എന്നു സാരം.

**പരിഭ്രമസി കിം മുധാ ക്വചന ചിത്ത വിശ്രാമ്യതാം**
**സ്വയം ഭവതി യദ്യഥാ ഭവതി തത്തഥാ നാന്യഥാ**
**അതീതമനനുസ്മരന്നപി ച ഭാവ്യസങ്കല്പയ**
**ന്നതർക്കിതസമാഗമാനനുഭവാമി ഭോഗാനഹം 62**

അല്ലയോ മനസ്സേ! എന്തിനായിട്ടാണ് വെറുതേ ചുറ്റിത്തിരിയുന്നത്? സ്വസ്ഥമായി അടങ്ങിയിരിക്കുക. ഒരു കാര്യം എങ്ങനെയാണോ സംഭവിക്കേണ്ടത് അത് യാതൊരു പ്രയത്നവും കൂടാതെ അങ്ങനെതന്നെ സംഭവിക്കുന്നു. അത് മറ്റൊരു തരത്തിലും സംഭവിക്കുന്നില്ല. ഞാൻ ഭൂതഭാവികളെ പറ്റി ചിന്തിക്കാറില്ല. അവിചാരിതമായി സ്വയം വന്നുചേരുന്നവയായ സുഖങ്ങളെ ഞാൻ അനുഭവിക്കുന്നു.

**ഏതസ്മാദ്വിരമേന്ദ്രിയാർത്ഥഗഹനാദായാസകാദാശ്രയ**
**ശ്രേയോമാർഗ്ഗമശേഷദുഃഖശമനവ്യാപാരദക്ഷം ക്ഷണാത്**
**സ്വാത്മീഭാവമുപൈഹി സന്ത്യജ നിജാം കല്ലോലലോലാം ഗതിം**
**മാ ഭൂയോ ഭജ ഭംഗുരാം ഭവരതിം ചേതഃ പ്രസീദാധുനാ 63**

അല്ലയോ മനസ്സേ! നീ അത്യന്തം ആയാസത്തെ ഉണ്ടാക്കുന്നതായ ഈ ഭോഗവിഷയങ്ങളാകുന്ന അരണ്യത്തിൽനിന്നും വിരമിച്ച് അതിവേഗ

ത്തിൽ സകല ദുഃഖങ്ങളേയും നിശ്ശേഷം ഹനിക്കുവാൻ സാമർത്ഥ്യമുള്ള തായ ശ്രേയോമാർഗ്ഗത്തെ സ്വീകരിച്ചാലും. തിരമാലകളെന്നവണ്ണം ഇളകി ക്കൊണ്ടിരിക്കുന്ന സ്വഗതിയെ വെടിഞ്ഞ് സ്വരൂപാനുസന്ധാനത്തിൽ ഏർപ്പെട്ട് സന്തോഷിച്ചാലും. പിന്നീട് ക്ഷണികമായ സംസാരാസക്തിയെ കൈക്കൊള്ളുകയുമരുത്. ഇപ്പോൾ പ്രസന്നമായി ഭവിച്ചാലും.

**മോഹം മാർജ്ജയ താമുപാർജ്ജയ രതിം ചന്ദ്രാർദ്ധചൂഡാമണൗ**
**ചേതഃ സ്വർഗ്ഗതരംഗിണീതടഭുവാമാസംഗമംഗീകുരു**
**കോ വാ വീചിഷു ബുൽബുദേഷു ച തഡില്ലേഖാസു ച ശ്രീഷു ച**
**ജ്വാലാഗ്രേഷു ച പന്നഗേഷു സുഹൃദ്വർഗേഷു ച പ്രത്യയഃ 64**

അല്ലയോ മനസ്സേ! സകലമോഹങ്ങളേയും സംത്യജിച്ച്, ചന്ദ്രചൂഡനിൽ (പരമശിവനിൽ) ഭക്തിയെ സമ്പാദിക്കുകയും ഗംഗാതീര വാസത്തിൽ ആസക്തനാകുകയും ചെയ്യൂ. തിരമാലകളിലും നീർക്കുമിള കളിലും മിന്നൽക്കൊടികളിലും സമ്പത്തുകളിലും ജ്വാലാഗ്രങ്ങളിലും സർപ്പങ്ങളിലും ബന്ധുക്കളിലും എന്തു വിശ്വസനീയതയാണുള്ളത്? ഇവ യെല്ലാം തന്നെ ഒന്നിനൊന്നു ആപത്ക്കരവും അവിശ്വസനീയങ്ങളുമാ ണെന്നു സാരം.

**ചേതശ്ചിന്തയ മാ രമാം സകൃദിമാമസ്ഥായിനീമാസ്ഥയാ**
**ഭൂപാലഭ്രുകുടീകുടീവിഹരണവ്യാപാരപണ്യാംഗനാം**
**കന്ഥാകഞ്ചുകിനഃ പ്രവിശ്യ ഭവനദ്വാരാണി വാരാണസീ**
**രഥ്യാപംക്തിഷു പാണിപാത്രപതിതാം ഭിക്ഷാമപേക്ഷാമഹേ 65**

അല്ലയോ മനസ്സേ! ഇച്ഛയോടുകൂടാത്തവളായും അസ്ഥിരയായും രാജാക്കന്മാരുടെ പുരികങ്ങളുടെ ലീലാവ്യാപാരങ്ങൾക്കു വേശ്യാസ്ത്രീ യായും ഇരിക്കുന്ന ഈ ലക്ഷ്മിയെ ഒരിക്കലും വിചാരിച്ചു പോകരുതേ! പഴന്തുണികളെക്കൊണ്ടു നിർമ്മിതമായിട്ടുള്ള ഉടുപ്പുകളണിഞ്ഞ് കാശിയി ലുള്ള രാജപാതകളുടെ പാർശ്വഭാഗസ്ഥിതങ്ങളായ ഗൃഹദ്വാരങ്ങളിൽചെന്നു യാചിക്കുമ്പോൾ കരതലപാത്രത്തിൽ വീണുകിട്ടുന്ന ഭിക്ഷാന്നത്തെമാത്രമേ ഞങ്ങൾ ആഗ്രഹിക്കുന്നുള്ളൂ.

**അഗ്രേ ഗീതം സരസകവയഃ പാർശ്വയോർദാക്ഷിണാത്യാഃ**
**പശ്ചാല്ലീലാവലയരണിതം ചാമരഗ്രാഹിണീനാം**

**യദ്യസ്ത്യേവം കുരു ഭവരസാസ്വാദനേ ലമ്പടത്വം**
**നോ ചേച്ചേതഃ പ്രവിശ സഹസാ നിർവ്വികല്പേ സമാധൗ 66**

അല്ലയോ മനസ്സേ! മുൻവശത്തു സംഗീതവും, പാർശ്വഭാഗങ്ങളിൽ ദാക്ഷിണാത്യന്മാരായിരിക്കുന്ന സരസകവികളും, പിന്നിൽ ചാമരം വീശിക്കൊണ്ടിരിക്കുന്ന സ്ത്രീകൾ ലീലാർത്ഥം ധരിച്ചിരിക്കുന്ന വളകളുടെ ശബ്ദവും ഉണ്ടെന്നു വരികിൽ സംസാരസുഖാനുഭവത്തിൽ താല്പര്യം കാണിക്കുക, ഇല്ലെങ്കിൽ നിർവികല്പമായിരിക്കുന്ന സമാധിയിൽ (ബ്രഹ്മനിഷ്ഠയിൽ) പ്രവേശിക്കുക. അത്യുത്തമങ്ങളായ ഐഹികസുഖങ്ങളെല്ലാം ഒരുവനു ലഭിക്കുന്നുവെങ്കിൽ അവയെ അനുഭവിക്കാമെന്നും, എന്നാൽ ദുഃഖപൂരിതമായ ഈ ലോകത്തിൽ അത് ദുസ്സാധ്യമാകയാൽ ശ്രേയോമാർഗ്ഗത്തെ ആശ്രയിച്ചു സമാധിയ്ക്കായി പ്രയത്നിക്കുകയാണുത്തമമെന്നും സാരം.

**പ്രാപ്താഃ ശ്രിയഃ സകലകാമദുഘാസ്തതഃ കിം**
**ന്യസ്തം പദം ശിരസി വിദ്വിഷതാം തതഃ കിം**
**സമ്പാദിതാഃ പ്രണയിനോ വിഭവൈസ്തതഃ കിം**
**കല്പം സ്ഥിതാസ്തനുഭൃതാം തനവസ്തതഃ കിം 67**

മനുഷ്യർ ആഗ്രഹിക്കുന്ന സകല വസ്തുക്കളേയും നല്കുവാൻ തക്കതായ ഐശ്വര്യത്തെ സിദ്ധിച്ചാലും എന്തു ഫലമാണുള്ളത്? ശത്രുക്കളെയെല്ലാം കീഴടക്കിയാൽ തന്നെയെന്ത്? സമ്പത്തുകൊണ്ടു അനേകം സുഹൃത്തുക്കളെ സമ്പാദിച്ചാലെന്ത്? ജീവികളുടെ കൽപാന്തംവരെ സ്ഥിതി ചെയ്യുന്ന ശരീരത്തെ സമ്പാദിച്ചുവെങ്കിൽ തന്നെ എന്താണ്? ശ്രേയസ്സിനു കാരണമല്ലാത്തതിനാൽ ഇവയൊന്നും തന്നെ അഭിലഷണീയങ്ങളല്ലെന്നു സാരം.

**ഭക്തിർഭവേ മരണജന്മഭയം ഹൃദിസ്ഥം**
**സ്നേഹോ ന ബന്ധുഷു ന മന്മഥജാ വികാരാഃ**
**സംസർഗദോഷരഹിതാ വിജനാ വനാന്താ**
**വൈരാഗ്യമസ്തി കിമിതഃ പരമർത്ഥനീയം68**

പരമശിവനിൽ ഭക്തിയും, മരണത്തിലും പുനർജന്മത്തിലും ഭയവും മനസ്സിലുണ്ടാവുകയും, ബന്ധുജനങ്ങളിൽ സ്നേഹവും കാമവികാരവും

ഇല്ലാതാവുകയും, സംസർഗ്ഗദോഷരഹിതങ്ങളും വിജനങ്ങളുമായ വനങ്ങളിൽ വസിച്ചു വിരക്തിയോടെ തപസ്സനുഷ്ഠിക്കുകയും ചെയ്യുന്നുവെങ്കിൽ പിന്നെ അതിനേക്കാൾ ശ്രേഷ്ഠമായി എന്താണ് ആഗ്രഹിക്കുവാനുള്ളത്?

**തസ്മാദനന്തമജരം പരമം വികാസി**
**തദ്ബ്രഹ്മ ചിന്തയ കിമേഭിരസദ്വികല്പൈഃ**
**യസ്യാനുഷംഗിണ ഇമേ ഭുവനാധിപത്യ**
**ഭോഗാദയഃ കൃപണലോകമതാ ഭവന്തി** 69

അതുകൊണ്ട് അവസാനമില്ലാത്തതും ജരയില്ലാത്തതും, ശ്രേഷ്ഠവും, സർവവ്യാപിയുമായിരിക്കുന്ന ആ ബ്രഹ്മത്തിൽ മനസ്സുറപ്പിച്ചാലും. അനിത്യങ്ങളായ ഈ അന്യവസ്തുക്കളെക്കുറിച്ചുള്ള ചിന്തകൾകൊണ്ട് എന്തു പ്രയോജനമാണുള്ളത്? ബ്രഹ്മപദത്തിനോടു തുലനപ്പെടുത്തിയാൽ സമസ്തലോകത്തിന്റെ ചക്രവർത്തിപദം, മുതലായ വിഷയാനുഭവങ്ങൾ ദീനന്മാർക്കുമാത്രം ഇഷ്ടപ്പെടുന്നവായി അവശേഷിക്കുന്നു.

**പാതാളമാവിശസി യാസി നഭോ വിലംഘ്യ**
**ദിങ്മണ്ഡലം ഭ്രമസി മാനസ ചാപലേന**
**ഭ്രാന്ത്യാപി ജാതു വിമലം കഥമാത്മലീനം**
**ന ബ്രഹ്മ സംസരസി നിർവൃതിമേഷി യേന** 70

അല്ലയോ മനസ്സേ! നീ പാതാളലോകത്തേയും ആകാശത്തേയും അതിക്രമിച്ചിട്ടു കടന്നുപോകുന്നു. ചപലത നിമിത്തം ദിക്കുകളെല്ലാം ചുറ്റുകയും ചെയ്യുന്നു. നിർമ്മലമായും തന്നിൽ തന്നെ സ്ഥിതിചെയ്യുന്നതുമായ പരമാത്മാവിനെ ഭ്രമംകൊണ്ടിട്ടെങ്കിലും ഒരിക്കൽ ധ്യാനിച്ചുകൂടെയോ? അപ്രകാരം ധ്യാനിക്കുന്നപക്ഷം നിർവൃതിയെ പ്രാപിക്കുന്നതാണ്.

# 8. നിത്യാനിത്യവസ്തുവിചാരഃ

**കിം വേദൈഃ സ്മൃതിഭിഃ പുരാണപഠനൈഃ ശാസ്ത്രൈർമ്മഹാവിസ്തരൈഃ**
**സ്വർഗ്ഗഗ്രാമകുടീനിവാസഫലദൈഃ കർമ്മക്രിയാവിഭ്രമൈഃ**
**മുക്ത്വൈകം ഭവദുഃഖഭാരരചനാവിധ്വംസകാലാനലം**
**സ്വാത്മാനന്ദപദപ്രവേശകലനം ശേഷൈർ വണിഗ്വൃത്തിഭിഃ 71**

വേദങ്ങളേയും ധർമ്മശാസ്ത്രങ്ങളേയും പുരാണങ്ങളേയും അതിവിസ്തൃതങ്ങളായ ശാസ്ത്രങ്ങളേയും പഠിക്കുന്നതുകൊണ്ടും, സ്വർഗ്ഗലോകമാകുന്ന ഗ്രാമത്തിൽ വസിക്കുന്നതിനായി ഒരു പുൽക്കുടിൽ നല്കുന്നവയായ യാഗാദികർമ്മങ്ങളെക്കൊണ്ടും എന്താണ് പ്രയോജനം? സംസാരദുഃഖത്തെ നശിപ്പിക്കുന്ന പ്രളയാഗ്നിയായിരിക്കുന്ന സ്വാത്മാനന്ദപദപ്രാപ്തിയെ ഒഴികെ മറ്റുള്ള എല്ലാ പ്രവൃത്തികളും കച്ചവടം പോലെയിരിക്കുന്നവയാകുന്നു. ഇവയെല്ലം ഉപേക്ഷിച്ച് ബ്രഹ്മധ്യാനം ചെയ്തു മുക്തി നേടേണ്ടതാണെന്നു സാരം.

**യതോ മേരുഃ ശ്രീമാന്നിപതതി യുഗാന്താഗ്നിവലിതഃ**
**സമുദ്രാഃ ശുഷ്യന്തി പ്രചുരമകരഗ്രാഹനിലയാഃ**
**ധരാ ഗച്ഛത്യന്തം ധരണിധരപാദൈരപി ധൃതാ**
**ശരീരേ കാ വാർത്താ കരികലഭകർണ്ണാഗ്രചപലേ 72**

യുഗാവസാനത്തിലുണ്ടാവുന്ന പ്രളയാഗ്നിയാൽ ശ്രീമാനായിരിക്കുന്ന മഹാമേരുപർവ്വതം പിളർന്നു വീഴുകയും അനേകങ്ങളായ മത്സ്യങ്ങൾക്കും മുതലകൾക്കും ഇരിപ്പിടമായിരിക്കുന്ന സമുദ്രം വറ്റിപോകുകയും പർവ്വതപാദങ്ങളാൾ ധരിക്കപ്പെട്ടിരിക്കുന്ന ഭൂമി നശിക്കുകയും ചെയ്യുന്നു. അങ്ങനെയിരിക്കെ ആനക്കുട്ടിയുടെ ചെവിയുടെ അഗ്രം പോലെ ചപലമായിരിക്കുന്ന മനുഷ്യശരീരത്തിന്റെ അവസ്ഥയെപറ്റി എന്തു പറവാനാണ്?

**ഗാത്രം സങ്കുചിതം ഗതിർവിഗളിതാ ഭ്രഷ്ടാ ച ദന്താവലീ**
**ദൃഷ്ടിർന്നശ്യതി വർദ്ധതേ ബധിരതാ വക്ത്രം ച ലാലായതേ**
**വാക്യം നാദ്രിയതേ ച ബാന്ധവജനോ ഭാര്യാ ന ശുശ്രൂഷതേ**
**ഹാ കഷ്ടം പുരുഷസ്യ ജീർണ്ണവയസഃ പുത്രോ?പ്യമിത്രായതേ 73**

ശരീരം ശോഷിച്ചു നടക്കുവാൻകൂടി കഴിവില്ലാത്തതായും, പല്ലുകളൊക്കെയും കൊഴിഞ്ഞും, കണ്ണിനു കാഴ്ചയില്ലാതെയും, ചെവി അശേഷം കേൾക്കാതെയും ആയി. വായിൽനിന്നും ഉമിനീർ ഒലിച്ചു തുടങ്ങി. പറയുന്ന വാക്കിനെയൊന്നിനെയെങ്കിലും ബന്ധുജനങ്ങൾ അനുസരിക്കുന്നില്ല. ഭാര്യ ശുശ്രൂഷയും ചെയ്യുന്നില്ല. പുത്രൻ ശത്രുവായിത്തീരുന്നു. ഇപ്രകാരം വയോധികനായ മനുഷ്യന്റെ അവസ്ഥ വളരെ ദയനീയം തന്നെ!

**വർണ്ണം സിതം ഝടിതി വീക്ഷ്യ ശിരോരുഹാണാം**
**സ്ഥാനം ജരാപരിഭവസ്യ തദാ പുമാംസം**
**ആരോപിതാസ്ഥിശതകം പരിഹൃത്യ യാന്തി**
**ചണ്ഡാലകൂപമിവ ദൂരതരം തരുണ്യഃ 74**

തലമുടികളെല്ലാം നരച്ചുവെളുത്തും, അസ്ഥികളെല്ലാം അങ്ങിങ്ങുയർന്നും, വാർദ്ധക്യാപമാനത്തിന് ഇരിപ്പിടമായും ഇരിക്കുന്ന പുരുഷനെ യുവതികൾ ചണ്ഡാളന്റെ കിണറെന്നവണ്ണം പരിത്യജിച്ചിട്ട് അതിദൂരത്തു പോകുന്നു.

**യാവത്സ്വസ്ഥമിദം ശരീരമരുജം യാവജ്ജരാ ദൂരതോ**
**യാവച്ചേന്ദ്രിയശക്തിരപ്രതിഹതാ യാവത്ക്ഷയോ നായുഷഃ**
**ആത്മശ്രേയസി താവദേവ വിദുഷാ കാര്യഃ പ്രയത്നോ മഹാൻ**
**സന്ദീപ്തേ ഭവനേ തു കൂപഖനനം പ്രത്യുദ്യമഃ കീദൃശഃ 75**

ഈ ശരീരം രോഗംകൂടാതെ സൗഖ്യമായും, വാർദ്ധക്യാവസ്ഥ സമീപിക്കാതെയും, ഇന്ദ്രിയശക്തി ക്ഷീണിക്കാതെയും, ആയുസ്സിനു നാശം കൂടാതെയും ഏതുകാലം വരെ സ്ഥിതി ചെയ്യുന്നുവോ അപ്പോഴേക്കും വിദ്വാനായ വ്യക്തി തന്റെ ശ്രേയസ്സിനുവേണ്ടിയുള്ള വലുതായ പ്രയത്നം ചെയ്തുകൊള്ളേണ്ടതാകുന്നു. അതല്ലാതെ ഗൃഹത്തിനു തീ പിടിക്കുമ്പോൾ അതിനെ ശമിപ്പിക്കുവാൻവേണ്ടി കിണറുകുഴിക്കുവാൻ ചെയ്യുന്ന ശ്രമംപോലെ ആയിത്തീരരുത്. വാർദ്ധക്യത്തിൽ മോക്ഷത്തിനു വേണ്ടി പ്രയത്നിക്കുന്നത് വീടിനു തീപിടിച്ചുകഴിഞ്ഞ് കിണറു കുഴിക്കുന്നതിനു തുല്യമാണെന്നു സാരം.

**തപസ്യന്തഃ സന്തഃ കിമധിനിവസാമഃ സുരനദീം**
**ഗുണോദാരാന്ദാരാനുത പരിചരാമഃ സവിനയം**

**പിബാമഃ ശാസ്ത്രൗഘാനുത വിവിധകാവ്യാമൃതരസാൻ**
**ന വിദ്മഃ കിം കുർമ്മഃ കതിപയനിമേഷായുഷി ജനേ 76**

മനുഷ്യായുസ്സ് വളരെ തുച്ഛമാകയാൽ സജ്ജനങ്ങളുമൊന്നിച്ച് തപസ്സുചെയ്തുകൊണ്ട് ഗംഗാതീരത്തിൽ വസിക്കുകയോ, അല്ലെങ്കിൽ ഗുണവതികളായ ഭാര്യന്മാരെ സ്നേഹപുരസ്സരം ശ്രൂശ്രൂഷിക്കുകയോ, അതുമല്ലെങ്കിൽ ശാസ്ത്രപഠനം ചെയ്യുകയോ, അതല്ല വിവിധങ്ങളായ കാവ്യാമൃതരസങ്ങളെ പഠനം ചെയ്യുകയോ എന്താണ് ചെയ്യേണ്ടതെന്നറിയുന്നില്ല. ഇവയെല്ലാം ചെയ്യുവാൻ ഈ അല്പമായ മനുഷ്യായുസ്സിൽ സമയം മതിയാകുകയില്ലെന്നു സാരം.

**ദുരാരാദ്ധ്യാശ്ചാമീ തുരഗചലചിത്താഃ ക്ഷിതിഭുജോ**
**വയം ച സ്ഥൂലേച്ഛാഃ സുമഹതി ഫലേ ബദ്ധമനസഃ**
**ജരാ ദേഹം മൃത്യുർഹരതി ദയിതം ജീവിതമിദം**
**സഖേ നാന്യച്ഛ്രേയോ ജഗതി വിദുഷോ?ന്യത്ര തപസഃ 77**

കുതിരയെപ്പോലെ ഇളകിക്കൊണ്ടിരിക്കുന്ന മനസ്സോടുകൂടിയിരിക്കുന്നതായ ഈ രാജാക്കന്മാരെ എളുപ്പത്തിൽ സന്തോഷപ്പെടുത്തുവാൻ സാധിക്കുന്നതല്ല. എന്നാൽ നാമോ, അത്യാശയുള്ളവരും മഹത്തായ ലക്ഷ്യത്തിൽ മനസ്സുറപ്പിച്ചവരുമാകുന്നു. എന്നാൽ ശരീരത്തെ ജരയും, പ്രിയപ്പെട്ട ജീവനെ കാലനും അപഹരിച്ചുകളയുകയും ചെയ്യുന്നു. അതിനാൽ അല്ലയോ സ്നേഹിതാ! ഈ ലോകത്തിൽ അറിവുള്ളവന് തപസ്സിനേക്കാളും ശ്രേയസ്കരമായിട്ടുള്ളത് മറ്റൊന്നും തന്നെയില്ല.

**മാനേ മ്ലായിനി ഖണ്ഡിതേ ച വസുനി വ്യർഥേ പ്രയാതേ?ർത്ഥിനി**
**ക്ഷീണേ ബന്ധുജനേ ഗതേ പരിജനേ നഷ്ടേ ശനൈർയൗവനേ**
**യുക്തം കേവലമേതദേവ സുധിയാം യജ്ജഹ്നുകന്യാപയഃ**
**പൂതാഗ്രാവഗിരീന്ദ്രകന്ദരതടീകുഞ്ജേ നിവാസഃ ക്വചിത് 78**

അന്യരിൽ നിന്നു ലഭിച്ചുകൊണ്ടിരുന്ന ബഹുമാനം നഷ്ടപ്പെടുകയും, സമ്പത്ത് നഷ്ടമാകുകയും, സഹായം അഭ്യർത്ഥിച്ചു തന്നെ സമീപിക്കുന്നവർ നിരാശരായി തിരിച്ചുപോവുകയും, ബന്ധുക്കളുടെ എണ്ണം കുറയുകയും, സേവകന്മാർ കൈവെടിയുകയും, യൗവനം ക്രമേണ നശിച്ചു തുടങ്ങുകയും ചെയ്യുമ്പോൾ ഗംഗാനദിയുടെ ജലം കൊണ്ടു പരിശുദ്ധ

മായിരിക്കുന്ന കല്ലുകളോടുകൂടിയതായ പർവ്വതത്തിന്റെ താഴ്വരയിലുള്ള വള്ളിക്കുടിലിൽ വസിക്കുക മാത്രമാണ് ബുദ്ധിമാന്മാർക്കു യോഗ്യമായി ട്ടുള്ളത്.

**രമ്യാശ്ചന്ദ്രമരീചയസ്തൃണവതീ രമ്യാ വനാന്തസ്ഥലീ**
**രമ്യം സാധുസമാഗമാഗതസുഖം കാവ്യേഷു രമ്യാഃ കഥാഃ**
**കോപോപാഹിതബാഷ്പബിന്ദുതരളം രമ്യം പ്രിയായാ മുഖം**
**സർവ്വം രമ്യമനിത്യതാമുപഗതേ ചിത്തേ ന കിഞ്ചിത്പുനഃ 79**

ചന്ദ്രരശ്മികൾ മനോഹരമാകുന്നു. വനമധ്യത്തിലുള്ള പുൽത്തകിടി കളും, സജ്ജനസമാഗമത്തിൽനിന്നും സിദ്ധിക്കുന്ന സൗഖ്യവും, കാവ്യങ്ങ ളിലെ കഥകളും, പ്രണയകോപം നിമിത്തം കുറൊഞ്ഞൊന്നു ചുവന്നിരിക്കു ന്നതായ കണ്ണുനീർത്തുള്ളികൾ ഒലിച്ചുകൊണ്ടിരിക്കുന്ന പ്രിയാമുഖവും മനോഹരം തന്നെ. ഇവയെല്ലാം അനിത്യങ്ങളാണെന്ന ബോദ്ധ്യം മനസ്സിൽ വന്നുകഴിഞ്ഞാൽപ്പിന്നെ ഒന്നും തന്നെ രമ്യമായി തോന്നുകയില്ല. വിവേകം ഉദിച്ചുകഴിഞ്ഞാൽ ബ്രഹ്മാനന്ദം ഒഴികെ ഒന്നിലും മനസ്സിനു താല്പര്യം തോന്നുകയില്ലെന്നു സാരം.

**രമ്യം ഹർമ്മ്യതലം ന കിം വസതയേ ശ്രവ്യം ന ഗേയാദികം**
**കിം വാ പ്രാണസമാസമാഗമസുഖം നൈവാധികപ്രീതയേ**
**കിന്തു ഭ്രാന്തപതംഗപക്ഷപവനവ്യാലോലദീപാങ്കുര**
**ച്ഛായാചഞ്ചലമാകലയ്യ സകലം സന്തോ വനാന്തം ഗതാഃ 80**

രമ്യമായ ഹർമ്യത്തിലെ താമസവും, സംഗീതശ്രവണാദികളും, പ്രാണപ്രിയയുമായുള്ള സമാഗമസുഖവുമൊക്കെ അത്യന്തം ആനന്ദത്തെ ഉണ്ടാക്കുന്നവതന്നെ. എന്നാൽ മേൽപ്പറഞ്ഞവയെല്ലാം ഈയാൻപാറ്റ കളുടെ ചുറ്റൽകൊണ്ടും പതനം കൊണ്ടുമുണ്ടാകുന്നതായ കാറ്റിനാൽ ഇളക്കപ്പെടുന്നതായ ദീപശിഖയുടെ നിഴൽ പോലെ അസ്ഥിരങ്ങളാണെന്നു നിശ്ചയിച്ചു സജ്ജനങ്ങളായുള്ളവർ വനത്തിൽ പോയിക്കഴിഞ്ഞു.

## 9. ശിവാർച്ചനം

**ആസംസാരാത്ത്രിഭുവനമിദം ചിന്വതാം താത താദൃക്**
**നൈവാസ്മാകം നയനപദവീം ശ്രോത്രമാർഗ്ഗം ഗതോ വാ**
**യോ*ƒ*യം ധത്തേ വിഷയകരിണോ ഗാഢഗൂഢാഭിമാന**
**ക്ഷീവസ്യാന്തഃകരണകരിണഃ സംയമാനായലീലാം** 81

ഹേ താത! വിഷയങ്ങളാകുന്ന പിടിയാനയിലുള്ള അളവറ്റതും ഗൂഢവുമായ ആസക്തികൊണ്ടു മദിച്ചിരിക്കുന്ന മനസ്സാകുന്ന ആനയെ തളച്ചിടുന്നതിള്ള കുറ്റിയുടെ അവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഒരുവനെ സൃഷ്ടിയുടെ ആരംഭം മുതൽ ഇന്നുവരെ മൂന്നു ലോകങ്ങളിലും അന്വേഷിച്ച് കണ്ടെത്തുവാനോ, അത്തരം ഒരാളെക്കുറിച്ച് കേൾക്കുവാനോ സാധിച്ചിട്ടില്ല. മനുഷ്യരുടെയെല്ലാം മനസ്സ് വിഷയങ്ങളിൽ (സുഖഭോഗവസ്തുക്കളിൽ!) അത്യന്തം ആസക്തമാണെന്നും, മനസ്സിനെ സംയമനം ചെയ്യുവാൻ ശക്തിയുള്ള ഒരാൾ പോലും മൂന്നു ലോകങ്ങളിലും ഇല്ലെന്നു സാരം.

**യദേതത്സ്വച്ഛന്ദം വിഹരണമകാർപ്പണ്യമശനം**
**സഹാര്യൈഃ സംവാസഃ ശ്രുതമുപശമൈകവ്രതഫലം**
**മനോ മന്ദസ്പന്ദം ബഹിരപി ചിരസ്യാപി വിമൃശ**
**ന്ന ജാനേ കസ്യൈഷാ പരിണതിരുദാരസ്യ തപസഃ** 82

യഥേഷ്ടമായ സഞ്ചാരം, ദൈന്യതകൂടാതെ സിദ്ധിക്കുന്ന ഭക്ഷണം, സജ്ജനങ്ങളുമായുള്ള സംസർഗ്ഗം, ഇന്ദ്രിയസംയമമാകുന്ന മുഖ്യഫലത്തെ നല്കുന്ന വേദാന്തശാസ്ത്രശ്രവണമാകുന്ന വ്രതം, ബാഹ്യലോകത്ത് അലഞ്ഞുതിരിയാത്ത മനസ്സ് എന്നിവ ഉൽകൃഷ്ടമായ ഏതു തപസ്സിന്റെ ഫലങ്ങളാണെന്നു വളരെക്കാലം ആലോചിച്ചിട്ടും ഞാൻ അറിയുന്നില്ല. (എത്രയൊക്കെ തപസ്സു ചെയ്താലും കിട്ടുവാൻ സാദ്ധ്യമല്ലാത്ത മേൽ പറഞ്ഞ സൗഭാഗ്യങ്ങൾ പരമേശ്വരന്റെ അനുഗ്രഹമൊന്നുകൊണ്ടുമാത്രം സിദ്ധിച്ചതാണെന്നു താല്പര്യം).

**ജീർണ്ണാ ഏവ മനോരഥാശ്ച ഹൃദയേ**
**യാതം ച തദ്യൗവനം**
**ഹന്താംഗേഷു ഗുണാശ്ച വന്ധ്യഫലതാം**
**യാതാ ഗുണജ്ഞൈർവിനാ**

**കിം യുക്തം സഹസാഭ്യുപൈതി ബലവാൻ**
**കാലഃ കൃതാന്തോƒക്ഷമീ**
**ഹാ ജ്ഞാതം മദനാന്തകാംഘ്രിയുഗളം**
**മുക്ത്വാസ്തി നാന്യോ ഗതിഃ 83**

മനോരഥങ്ങളെല്ലാം മനസ്സിൽത്തന്നെ ജീർണ്ണങ്ങളായി ഭവിച്ചു. ആ അംഗങ്ങളിലുള്ള താരുണ്യവും പൊയ്പോയി. സത്സ്വഭാവങ്ങളോ ഗുണ ജ്ഞന്മാരായിട്ടുള്ള ആളുകളോടു ചേരാതെ വിഫലീഭവിച്ചു. ബലവാനായി രിക്കുന്ന കാലസ്വരൂപനായ യമൻ അക്ഷമനായി അതിവേഗത്തിൽ വന്നണയുന്നു. ഈ ഘട്ടത്തിൽ എന്താണ് വേണ്ടതെന്ന് അറിയുന്നില്ല. ഇതിൽ പരമേശ്വരന്റെ പദയുഗളമെന്നിയേ മറ്റൊരു ഗതിയും ഇല്ല. മനോ രാജ്യങ്ങളോ, താരുണ്യം, സദ്സ്വഭാവം ഇവയോ ഒന്നും ആപത്തുനേരിടു മ്പോൾ ഉപകരിക്കുന്നതല്ലെന്നും അതിനാൽ മോക്ഷസിദ്ധ്യർത്ഥം ശിവനെ ഭജിക്കേണ്ടതാണെന്നും സാരം.

**മഹേശ്വരേ വാ ജഗതാം അധീശ്വരേ**
**ജനാർദ്ദനേ വാ ജഗദന്തരാത്മനി**
**ന വസ്തുഭേദപ്രതിപത്തിരസ്തി മേ**
**തഥാപി ഭക്തിസ്തരുണേന്ദുശേഖരേ 84**

മഹത്തുക്കൾക്കു അധീശ്വരനായിരിക്കുന്ന മഹേശ്വരനിലാകട്ടെ, ജീവാത്മാവായും പരമാത്മാവായും ഇരിക്കുന്ന മഹാവിഷ്ണുവിലാകട്ടെ എനിക്ക് വസ്തുഭേദപ്രതിപത്തി (ഇന്നതിൽ എന്നുള്ള കൂടുതലായ പ്രതിപത്തി) ഉണ്ടാകുന്നില്ലെങ്കിലും കൂടുതൽ ഭക്തി ചന്ദ്രക്കല ശിരസ്സിൽ ചൂടിയ ശിവനിലാകുന്നു.

**സ്ഫുരത്സ്ഫാരജ്യോത്സ്നാധവളിതതലേ ക്വാപി പുളിനേ**
**സുഖാസീനാഃ ശാന്തധ്വനിഷു രജനീഷു ദ്യുസരിതഃ**
**ഭവാഭോഗോദ്വിഗ്നാഃ ശിവ ശിവ ശിവേത്യുച്ചവചസഃ**
**കദാ യാസ്യാമോƒന്തർബഹുളബാഷ്പാകുലദൃശാം 85**

രാത്രി നിശ്ശബ്ദമായിരിക്കുന്ന സമയത്തിൽ ശോഭായമാനമായ നിലാ വെളിച്ചംകൊണ്ട് വെളുത്തിരിക്കുന്നതായ ഗംഗാമണൽപ്രദേശങ്ങളിൽ എവിടെയെങ്കിലും സുഖമായിരുന്നുകൊണ്ട് സംസാരസുഖത്തിൽ വിരക്ത

മായ മനസ്സോടുകൂടിയും അത്യധികമായ കണ്ണുനീർ പ്രവാഹത്താൽ ഇളകിക്കൊണ്ടിരിക്കുന്ന കണ്ണുകളോടുകൂടിയും ശിവ ശിവ എന്നുച്ചരിച്ചും കൊണ്ട് ജീവിതം നയിക്കുന്നതെപ്പോഴാണ്?

**വിതീർണ്ണേ സർവ്വസ്വേ തരുണകരുണാപൂർണ്ണഹൃദയാഃ**
**സ്മരന്തഃ സംസാരേ വിഗുണപരിണാമാം വിധിഗതിം**
**വയം പുണ്യാരണ്യേ പരിണതശരച്ചന്ദ്രകിരണാ**
**സ്ത്രിയാമാ നേഷ്യാമോ ഹരചരണചിന്തൈകശരണാഃ 86**

സർവ്വസ്വവും ദാനംചെയ്ത്, അത്യധികമായ കരുണകൊണ്ടു നിറഞ്ഞിരിക്കുന്ന ഹൃദയത്തോടുകൂടിയവരായിട്ടും, സംസാരത്തിലുള്ള ദുഃഖപര്യവസായിയായ വിധിയുടെ ഗതിയെ ഓർമ്മിക്കുന്നവരായിട്ടും, ശിവ പാദധ്യാനനിരതരായിട്ടും തപോവനത്തിൽ ശരച്ചന്ദ്രന്റെ നിലാവ് പരന്നിരിക്കുന്ന രാത്രികളെ നാം എപ്പോഴാണ് കഴിച്ചുകൂട്ടുക?

**കദാ വാരാണസ്യാമമരതടിനീരോധസി വസൻ**
**വസാനഃ കൗപീനം ശിരസി നിദധാനോഽഞ്ജലിപുടം**
**അയേ ഗൗരീനാഥ! ത്രിപുരഹര ശംഭോ! ത്രിനയന!**
**പ്രസീദേത്യാക്രോശന്നിമിഷമിവ നേഷ്യാമി ദിവസാൻ 87**

കാശിയിൽ ഗാംഗാതീരത്ത് കൗപീനം മാത്രം ധരിച്ചിരുന്നിട്ട്, ശിരസ്സിൽ തൊഴുകൈയോടുകൂടി, "അല്ലയോ ത്രിപുരഹരനായ ശംഭുവേ! അങ്ങ് പ്രസാദിച്ചാലും" എന്നു വിളിച്ചു പറഞ്ഞുകൊണ്ടും ഞാൻ ദിവസങ്ങളെ നിമിഷങ്ങളെന്നവണ്ണം കഴിച്ചുകൂട്ടുന്നത് എപ്പോഴായിരിക്കും? അത്യന്തം പുണ്യശാലികൾക്കു ഈശ്വരാനുഗ്രഹത്താൽ മാത്രമേ ഇതു സാധിക്കൂ എന്നു വിവക്ഷ.

**സ്നാത്വാ ഗാംഗൈഃ പയോഭിഃ ശുചികുസുമഫലൈരർച്ചയിത്വാ വിഭോ ത്വാം**
**ധ്യേയേ ധ്യാനം നിവേശ്യ ക്ഷിതിധരകുഹരഗ്രാവപര്യങ്കമൂലേ**
**ആത്മാരാമഃ ഫലാശീ ഗുരുവചനരതസ്ത്വത്പ്രസാദാത്സ്മരാരേ**
**ദുഃഖം മോക്ഷ്യേ കദാഹം സമകരചരണേ പുംസി സേവാസമുത്ഥം 88**

അല്ലയോ കാമദേവനെ ദഹിപ്പിച്ചവനേ! ഗംഗാജലത്തിൽ കുളിച്ചു സംശുദ്ധങ്ങളായ പഴങ്ങളെക്കൊണ്ടും പുഷ്പങ്ങളെക്കൊണ്ടും അവിടുത്തെ

നിവേദിച്ചും അർച്ചിച്ചും പർവ്വതഗുഹകളിലുള്ള ശിലാപര്യങ്കത്തിന്റെ ഉപരി ഭാഗത്തിരുന്നു ധ്യാനിക്കപ്പെടേണ്ടതായ അവിടുത്തെ സ്വരൂപത്തെ ധ്യാനിക്കുന്നവനും ആത്മാരാമനായും പഴവർഗ്ഗങ്ങളെ ഭക്ഷിക്കുന്നവനും ഗുരുജനോപദേശങ്ങളിൽ താല്പര്യമുള്ളവനമായി ഭവിച്ച് അവിടുത്തെ അനുഗ്രഹത്താൽ ഞാൻ എപ്പോഴാണ് രാജാക്കന്മാരെ ആശ്രയിക്കുന്നതു നിമിത്തമുണ്ടാകുന്ന ദുഃഖത്തിൽനിന്നും വിമുക്തനാകുക?

**ഏകാകീ നിഃസ്പൃഹഃ ശാന്തഃ പാണിപാത്രോ ദിഗംബരഃ**
**കദാ ശംഭോ ഭവിഷ്യാമി കർമ്മനിർമ്മൂലനക്ഷമഃ** **89**

അല്ലയോ ശംഭോ! (സുഖദാതാവേ), ഞാൻ ഏകാകിയും നിസ്പൃഹനും (ഇച്ഛയില്ലാത്തവൻ) ശാന്തനും കൈയാകുന്ന പാത്രത്തോടുകൂടിയവനും ദിഗംബരനും പാപോന്മൂലനത്തിനു ശക്തനുമായി ഭവിക്കുന്നത് എപ്പോഴാണ്?

**പാണിം പാത്രയതാം നിസ്സർഗശുചിനാ ഭൈക്ഷേണ സന്തുഷ്യതാം**
**യത്ര ക്വാപി നിഷീദതാം ബഹുതൃണം വിശ്വം മുഹുഃ പശ്യതാം**
**അത്യാഗേപി തനോരഖണ്ഡപരമാനന്ദാവബോധസ്പൃശാ**
**മധ്വാ കോപി ശിവപ്രസാദസുലഭഃ സമ്പത്സ്യതേ യോഗിനാം** **90**

കൈകളെ ഭിക്ഷാപാത്രമാക്കിത്തീർക്കുന്നവരും, സംശുദ്ധമനസ്കന്മാരും, ഭിക്ഷയാൽ കിട്ടുന്ന അന്നംകൊണ്ടു സന്തോഷിക്കുന്നവരും, എവിടെയെയും ഇരിക്കുന്നവരും, ലോകത്തെ സദാ തൃണസദൃശമായി (തുച്ഛമായി) കരുതുന്നവരും, ശരീരത്തോടുകൂടിയിരിക്കുമ്പോൾത്തന്നെ അഖണ്ഡമായ പരമാനന്ദാവബോധത്തെ പ്രാപിക്കുന്നവരുമായ യോഗീശ്വരന്മാർക്കു ശിവപ്രസാദം കൊണ്ടു മാത്രം സുലഭമായിരിക്കുന്ന മോക്ഷമാർഗ്ഗം സിദ്ധിക്കുന്നതാണ്. അത്യന്തവിരക്തരായ യോഗീശ്വരന്മാർക്ക് ഈശ്വരപ്രസാദം ഹേതുവായി മോക്ഷം ലഭിക്കുന്നുവെന്നു സാരം.

## 10. അവധൂതചര്യ

**കൗപീനം ശതഖണ്ഡജർജ്ജരതരം കന്ഥാ പുനസ്താദൃശീ**
**നൈശ്ചിന്ത്യം നിരപേക്ഷഭൈക്ഷ്യമശനം നിദ്രാ ശ്മശാനേ വനേ**
**സ്വാതന്ത്ര്യേണ നിരങ്കുശം വിഹരണം സ്വാന്തം പ്രശാന്തം സദാ**
**സ്ഥൈര്യം യോഗമഹോത്സവേപി ച യദി ത്രൈലോക്യരാജ്യേന കിം 91**

അനേകം സുഷിരങ്ങളുള്ളതും പൊടിഞ്ഞതുമായ കൗപീനവും, അതുപോലെ തന്നെയുള്ള പഴയ ഉടുപ്പും, വിഷയചിന്തയിൽ നിന്നുള്ള വിടുതലും, നിരുപാധികമായി ലഭിക്കുന്ന ഭിക്ഷാന്നഭക്ഷണവും, ശ്മശാനത്തിലോ വനത്തിലോ ഉള്ള ഉറക്കവും, യാതൊരു തടസ്സവുമില്ലാതെ സ്വതന്ത്രമായ വിഹരണവും, സദാസമയവും ശാന്തമായിത്തന്നെയിരിക്കുന്ന മനസ്സും, യോഗസമാധിയാകുന്ന മഹോത്സവത്തിൽ നിഷ്ഠയുമുണ്ടെങ്കിൽ പിന്നെ ത്രിലോകങ്ങളുടെ ആധിപത്യം കൊണ്ടുപോലും എന്തു ഫലമാണുള്ളത്? മേല്പറഞ്ഞ സൗഭാഗ്യങ്ങളനുഭവിക്കുന്ന അവധൂതൻ ത്രിലോകങ്ങളുടെ ആധിപത്യത്തെപ്പോലും അത്യന്തം തുച്ഛമായി കരുതുന്നുവെന്നു സാരം.

**ബ്രഹ്മാണ്ഡം മണ്ഡലീമാത്രം കിം ലോഭായ മനസ്വിനഃ**
**ശഫരീസ്ഫുരിതേനാബ്ധിഃ ക്ഷുബ്ധോ ന ഖലു ജായതേ 92**

ധീരനായ അവധൂതനെ ലോഭിപ്പിക്കുന്നതിനു ബ്രഹ്മാണ്ഡം മുഴുവൻ തന്നെയും പര്യാപ്തമാവുകയില്ല. മത്സ്യം ചലിച്ചതുകൊണ്ടു സമുദ്രത്തിനു വല്ല പ്രക്ഷുബ്ധമാകുന്നുണ്ടോ?

**മാതർലക്ഷ്മി ഭജസ്വ കഞ്ചിദപരം മത്കാംക്ഷിണീ മാ സ്മ ഭൂർ**
**ഭോഗേഷു സ്പൃഹയാലവസ്തവ വശേ കാ നിഃസ്പൃഹാണാമസി**
**സദ്യഃ സ്യൂതപലാശപത്രപുടികാപാത്രൈഃ പവിത്രീകൃതൈർ**
**ഭിക്ഷാവസ്തുഭിരേവ സമ്പ്രതി വയം വൃത്തിം സമീഹാമഹേ 93**

അല്ലയോ മാതാവേ! ലക്ഷ്മീഭഗവതി! അങ്ങ് മറ്റൊരുവനെ പ്രാപിച്ചാലും. എന്നിൽ ആഗ്രഹമുള്ളവളായി ഭവിക്കരുതേ. അങ്ങയുടെ അധീനത്തിൽ വർത്തിക്കുന്നവരെല്ലാം സുഖേച്ഛുക്കളാണ്. ആഗ്രഹമില്ലാത്തവർക്കു അവിടത്തോട് എന്തു ബന്ധമാണുള്ളത്? പ്ലാശിന്റെ ഇലകൊണ്ടു

ണ്ടാക്കിയിട്ടുള്ള പാത്രത്തിൽ വീണുകിട്ടുന്ന പവിത്രമായിത്തീർന്ന അന്നം ഭക്ഷിച്ചു ജീവിക്കുവാനാണ് ഞങ്ങൾ ഇപ്പോൾ ഇച്ഛിക്കുന്നത്.

**മഹാശയ്യാ പൃഥ്വീ വിപുലമുപധാനം ഭുജലതാ**
**വിതാനം ചാകാശം വ്യജനമനുകൂലോയമനിലഃ**
**ശരച്ചന്ദ്രോ ദീപോ വിരതിവനിതാസംഗമുദിതഃ**
**സുഖീ ശാന്തഃ ശേതേ മുനിരതനുഭൂതിർനൃപ ഇവ 94**

യാതൊരു യോഗീശ്വരന് കിടക്ക ഭൂമിയും, തലയിണ കൈകളും, മേൽക്കട്ടി ആകാശവും, അനുകൂലമായി വീശുന്ന കാറ്റ് വിശറിയും, ചന്ദ്രൻ അത്യന്തം പ്രകാശത്തോടുകൂടിയ വിളക്കുമാണോ അദ്ദേഹം വിരക്തിയാകുന്ന സ്ത്രീയുമായുള്ള സംഗസുഖമനുഭവിച്ച് രാജാവിനെപ്പോലെ സുഖത്തോടെ ഉറങ്ങുന്നു.

**ഭിക്ഷാശീ ജനമധ്യസംഗരഹിതഃ സ്വായത്തചേഷ്ടഃ സദാ**
**ഹാനാദാനവിരക്തമാർഗ്ഗനിരതഃ കശ്ചിത്തപസ്വീ സ്ഥിതഃ**
**രഥ്യാകീർണ്ണവിശീർണ്ണജീർണ്ണവസനഃ സമ്പ്രാപ്തകന്ഥാസനോ**
**നിർമ്മാനോ നിരഹങ്കൃതിഃ ശമസുഖാഭോഗൈകബദ്ധസ്പൃഹഃ 95**

ഭിക്ഷാന്നത്തെ അശിക്കുന്നവനും, ജനസംസർഗ്ഗത്തിൽ നിന്നും വേർവിട്ടവനും, സദാസമയവും സ്വാതന്ത്രമായി വർത്തിക്കുന്നവനും, ലാഭനഷ്ടങ്ങളെക്കുറിച്ചുള്ള ചിന്തയില്ലാത്തതായ യോഗമാർഗ്ഗത്തെ അനുവർത്തിക്കുന്നവനും, വഴിയിൽകിടന്നിരുന്നതും കീറിപ്പറിഞ്ഞതുമായ വസ്ത്രം ധരിക്കുന്നവനും, ഇരിക്കുവാൻ വസ്ത്രം ഉപയോഗിക്കുന്നവനും, ഡംഭും അഭിമാനവും ഇല്ലാത്തവനും, ചിത്തശാന്തിയിൽനിന്നുളവാകുന്ന സുഖത്തിൽ മാത്രം അത്യന്തതൽപരനാകയാൽ ബ്രഹ്മധ്യാനം ചെയ്യുന്നവനുമായ യോഗി സസുഖം വർത്തിക്കുന്നു.

**ചണ്ഡാലഃ കിമയം ദ്വിജാതിരഥവാ ശൂദ്രോഥ കിം താപസഃ**
**കിം വാ തത്ത്വവിവേകപേശലമതിർയോഗീശ്വരഃ കോഽപി കിം**
**ഇത്യുത്പന്നവികല്പജല്പമുഖരൈരാഭാഷ്യമാണാ ജനൈർ**
**ന ക്രുദ്ധാഃ പഥി നൈവ തുഷ്ടമനസോ യാന്തി സ്വയം യോഗിനഃ 96**

യോഗികൾ വഴിയിലൂടെ പോകമ്പോൾ അവരെക്കുറിച്ച് "എന്താ ഇവൻ ചണ്ഡാളലനാണോ അതോ ബ്രാഹ്മണനോ, ശൂദ്രനോ, താപസനോ അതോ തത്വവിവേകത്തിൽ സാമർത്ഥ്യബുദ്ധിയോടുകൂടിയിരിക്കുന്ന യോഗീശ്വരനോ" എന്നിങ്ങനെ പരസ്പരവിരുദ്ധമായി ആരുതന്നെ എന്തൊക്കെ പറഞ്ഞാലും യോഗികൾ കോപിക്കുകയോ സന്തോഷിക്കുകയോ ചെയ്യാതെ നിശ്ശബ്ദരായി സഞ്ചരിക്കുന്നു.

**ഹിംസാശൂന്യമയത്നലഭ്യമശനം ധാത്രാ മരുത്കല്പിതം**
**വ്യാലാനാം പശവസ്തൃണാങ്കുരഭുജസ്തുഷ്ടാഃ സ്ഥലീശായിനഃ**
**സംസാരാർണ്ണവലംഘനക്ഷമധിയാം വൃത്തിഃ കൃതാ സാ നൃണാം**
**താം അന്വേഷയതാം പ്രയാന്തി സതതം സർവം സമാപ്തിം ഗുണാഃ 97**

ബ്രഹ്മാവ് സർപ്പങ്ങൾക്ക് ഹിംസശൂന്യമായും പ്രയത്നം ചെയ്യാതെ തന്നെ സുലഭമായിട്ടുള്ളതുമായ വായുവിനെ ഭക്ഷണമാക്കി കല്പിച്ചിരീക്കുന്നു. പശുക്കളെ പുല്ലു ഭക്ഷിക്കുന്നവകളായും തറയിൽകിടക്കുന്നവകളായും സൃഷ്ടിച്ചിരിക്കുന്നു. മനുഷ്യർക്കാണെങ്കിൽ സംസാരസമുദ്രത്തിന്റെ മറുകരയേറുവാൻ പര്യാപ്തമായ ബുദ്ധിയുള്ള മനുഷ്യർക്ക് മോക്ഷലബ്ധിക്കുവേണ്ടി ബ്രഹ്മാവ് അവധൂതവൃത്തി കല്പിച്ചിരിക്കുന്നു. മോക്ഷമാർഗ്ഗത്തെ അവലംബിക്കുന്നവരുടെ ത്രിഗുണങ്ങൾ (സത്വരജസ്തമോഗുണങ്ങൾ) വിലയം പ്രാപിക്കുന്നു. അവർ ത്രിഗുണാതീതരായി മോക്ഷം പ്രാപിക്കുന്നുവെന്നു താല്പര്യം.

**ഗംഗാതീരേ ഹിമഗിരിശിലാബദ്ധപത്മാസനസ്യ**
**ബ്രഹ്മധ്യാനാഭ്യസനവിധിനാ യോഗനിദ്രാം ഗതസ്യ**
**കിം തൈർഭാവ്യം മമ സുദിവസൈർയത്ര തേ നിർവ്വിശങ്കാഃ**
**കണ്ഡൂയന്തേ ജരഠഹരിണാഃ സ്വാംഗം അംഗേ മദീയേ 98**

ഗംഗതീരത്തിൽ ഹിമവൽപർവ്വതശിലകളിൽ പത്മാസനസ്ഥനായി ബ്രഹ്മധ്യാനം ചെയ്തു യോഗനിദ്രയെ പ്രാപിച്ചിരിക്കുന്ന അവസരത്തിൽ ആ വയസ്സായ ഹരിണങ്ങൾ യാതൊരു സംശയവും കൂടാതെ അടുത്തുവന്ന് എന്റെ ശരീരത്തിൽ സ്പർശിക്കുന്ന ആ സുദിനങ്ങൾ എനിക്ക് വന്നുചേരുന്നതെപ്പോഴാണ്? യോഗനിദ്രയിലിരിക്കുന്ന യോഗീശ്വരൻ അഹിംസാപരനാകയാൽ ജന്തുക്കൾക്കുകൂടിയും അവരെപ്പറ്റി ഭയമുണ്ടാകുകയോ,

സ്വശരീരത്തിൽ, ആ മൃഗങ്ങൾ അവരുടെ അവയവങ്ങൾ ഇട്ട് ഉരച്ചാലും അത് ആ യോഗീശ്വരന്റെ യോഗനിദ്രയെ ഭഞ്ജിക്കുകയോ ചെയ്യുന്നില്ല. അത്രമാത്രം ഗാഢമായ സമാധിയിലാണ് അദ്ദേഹം എന്നു സാരം.

**പാണിഃ പാത്രം പവിത്രം ഭ്രമണപരിഗതം ഭൈക്ഷ്യമക്ഷയ്യമന്നം**
**വിസ്തീർണ്ണം വസ്ത്രമാശാദശകമചപലം തൽപമസ്വല്പമുർവ്വീം**
**യേഷാം നിഃസംഗതാംഗീകരണപരിണതിഃ സ്വാത്മസന്തോഷിണസ്തേ**
**ധന്യാഃ സംന്യസ്തദൈന്യവ്യതികരനികരാഃ കർമ്മ നിർമ്മൂലയന്തി 99**

സ്വന്തം കരതലം പവിത്രമായ പാത്രവും, ഭിക്ഷാടനം ചെയ്തു സിദ്ധിച്ചതും നാശമില്ലാത്തതുമായ ഭിക്ഷാന്നം ആഹാരവും, പത്തു ദിക്കുകൾ വിസ്തീർണ്ണമായ വസ്ത്രവും, വിശാലമായ ഭൂമി അല്പവും കുലുങ്ങാത്ത കിടക്കയുമായിരിക്കുന്നതാർക്കാണോ ആ ധന്യന്മാർ നിസ്സംഗത കൊണ്ടു പരിപക്വമായ മനസ്സുകാരണം സന്തോഷത്തോടെയിരിക്കുകയും സകലവിധമായ അപമാനങ്ങളേയും കൈവിട്ട് സകലപുണ്യപാപാനുഭവങ്ങളേയും നശിപ്പിക്കുകയും ചെയ്യുന്നു.

**മാതർമ്മേദിനി! താത മാരുത! സഖേ! തേജഃ സുബന്ധോ ജല!**
**ഭ്രാതർവ്യോമ നിബദ്ധ ഏവ ഭവതാമന്ത്യഃ പ്രണാമാഞ്ജലിഃ**
**യുഷ്മത്സംഗവശോപജാതസുകൃതസ്ഫാരസ്ഫുരർനിർമ്മല**
**ജ്ഞാനാപാസ്തസമസ്തമോഹമഹിമാ ലീയേ പരബ്രഹ്മണി 100**

അല്ലയോ ഭൂമാതാവേ! അല്ലയോ അച്ഛനായ കാറ്റേ! അല്ലയോ സഖാവായ അഗ്നിദേവ! അല്ലയോ സുഹൃത്തായ ജലമേ! അല്ലയോ സഹോദരനായ ആകാശമേ! ഞാൻ നിങ്ങൾക്കു അവസാനമായി വന്ദനം ചെയ്തുകൊണ്ട് നിങ്ങളുടെ സംഗം കൊണ്ടുണ്ടായിട്ടുള്ളതായ സുകൃതം നിമിത്തം പ്രശോഭിതവും നിർമ്മലവുമായിരിക്കുന്ന ജ്ഞാനത്താൽ സകല വിഷയമോഹങ്ങളേയും കൈവിട്ടു ഇതാ പരബ്രഹ്മത്തിൽ ലയിക്കുന്നു.

**വൈരാഗ്യശതകം സമാപ്തം**